ശ്രീ. ആർ. കുഞ്ഞൻപിള്ള 1-10-1981-ൽ മരിച്ചു പോയി. ടിയാന് അവശകലാകാരന്മാർക്കുള്ള പെൻഷൻ ഇനത്തിൽ ഗവൺമെന്റിൽനിന്നും കിട്ടുവാനുള്ള തുക കിട്ടണമെന്നുകാണിച്ച് ടിയാന്റെ ഭാര്യ ടി വീട്ടിൽ ശ്രീമതി നാരായണിയമ്മ ലക്ഷ്മിയമ്മ ഈ ആഫീസിൽ ബോധിപ്പിച്ച അപേക്ഷ കുന്നത്തൂർ ഫർക്ക റവന്യൂ ഇൻസ്പെക്ടർ മുഖേന അന്വേഷണ വിചാരണ നടത്തിയതിലും, കക്ഷി ഹാജരാക്കിയ മരണസർട്ടിഫിക്കറ്റിൻ പ്രകാരവും ശ്രീ. ആർ. കുഞ്ഞൻ പിള്ള 1-10-1981-ൽ മരിച്ചുപോയതായും പരേതന്റെ അനന്തരാവകാശികളായി താഴെ പേരു പറയുന്നവർ മാത്രമുള്ളതായും കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | നാരായണിയമ്മ ലക്ഷ്മിയമ്മ | ഭാര്യ | 48 |
| 2 | ഇന്ദിരാമ്മ | മകൾ | 24 |
| 3 | വിജയകുമാരൻ പിള്ള | മകൻ | 19 |
| 4 | ഓമനയമ്മ | മകൾ | 12 |

ഇവരിൽ മകൾ ശ്രീമതി ഇന്ദിരയമ്മയെ വിവാഹം കഴിച്ച് അയച്ചിട്ടുള്ളതും വിജയകുമാരൻ പിള്ളയും ഓമനയമ്മയും അപേക്ഷകയും മാതാവുമായ ശ്രീമതി നാരായണിയമ്മ ലക്ഷ്മിയമ്മയുടെ സംരക്ഷണയിൽ കഴിയുന്നതുമാകുന്നു. ശ്രീമതി ഇന്ദിരയമ്മ തന്റെ അവകാശം മാതാവായ ലക്ഷ്മിയമ്മയ്ക്ക് കൊടുക്കുന്നതിന് സമ്മതിച്ച് രേഖാമൂലം മൊഴി ബോധിപ്പിച്ചിട്ടുണ്ട്. ആയതിനാൽ ടി തുക പരേതന്റെ ഭാര്യ കുന്നത്തൂർ താലൂക്കിൽ പള്ളിക്കൽ വില്ലേജിൽ പള്ളിക്കൽ മുറിയിൽ പോക്കാട്ടു വീട്ടിൽ ശ്രീമതി നാരായണിയമ്മ ലക്ഷ്മിയമ്മയ്ക്ക് കൊടുക്കുന്നതിൽ ആർക്കെങ്കിലും ഏതെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽമാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

അടൂർ.

സി. കെ. വിശ്വനാഥൻ,
തഹസിൽദാർ,
കുന്നത്തൂർ.

## ALLEPPEY DISTRICT

### NOTIFICATIONS

UNDER SECTION 43 OF THE K. L. R. ACT, 1963

THE AVERAGE MARKET PRICE OF COMMODITIES PREVAILING IN THE TALUK HEADQUARTERS OF ALLEPPEY DISTRICT.

No. Pdl. 77/81(2). 6th February 1982.

| Sl. No. | Taluk | Paddy per Qtl. | Unhusked Coconut per 100 | Arecanut per 100 | Tapioca per Qtl. | Cashew-nut per Qtl. | Pepper per Qtl. | Sugarcane per Qtl. | Ground-nut per Qtl. |
|---|---|---|---|---|---|---|---|---|---|
| | | Rs. | Rs. | Rs. | Rs. | Rs. | Rs. | Rs. | Rs. |
| (1) | (2) | (3) | (4) | (5) | (6) | (7) | (8) | (9) | (10) |
| | | | | | (1) | | | | |
| | | | | FOR THE QUARTER ENDED ON 30-9-1981 | | | | | |
| 1. | Shertallai | 154.00 | 110.00 | 10.00 | .. | .. | 1250.00 | .. | .. |
| 2. | Ambalapuzha | 120.00 | 105.00 | 12.00 | 65.00 | .. | 1460.00 | .. | .. |
| 3. | Kuttanad | 222.00 | 130.00 | 10.00 | .. | .. | .. | .. | .. |
| 4. | Karthigappally | 195.00 | 140.50 | 10.00 | 145.00 | 700.00 | 1250.00 | .. | 500.00 |
| 5. | Mavelikara | 204.00 | 150.00 | 8.00 | 75.00 | .. | 500.00 | 200.00 | 400.00 |
| 6. | Chengannur | 125.00 | 135.00 | 15.00 | 55.00 | 730.00 | .. | 150.00 | .. |
| 7. | Thiruvalla | 175.00 | 115.00 | 5.00 | 80.00 | .. | .. | .. | .. |
| | | | | | (2) | | | | |
| (1) | (2) | (3) | (4) | (5) | (6) | (7) | (8) | (9) | (10) |
| | | | | FOR THE QUARTER ENDED ON 31-12-1981 | | | | | |
| 1. | Shertallai | 210.00 | 100.00 | 12.00 | .. | .. | 1300.00 | .. | .. |
| 2. | Ambalapuzha | 120.00 | 105.00 | 12.00 | 65.00 | .. | 1460.00 | .. | .. |
| 3. | Kuttanad | 210.00 | 125.00 | 7.50 | .. | .. | .. | .. | .. |
| 4. | Karthigappally | 209.00 | 137.50 | 15.00 | 70.00 | 770.00 | 1250.00 | .. | 550.00 |
| 5. | Mavelikara | 204.00 | 150.00 | 8.00 | 75.00 | .. | 500.00 | 200.00 | 400.00 |
| 6. | Chengannur | 125.00 | 120.50 | 5.00 | 70.00 | .. | 1130.00 | 150.00 | .. |
| 7. | Thiruvalla | 180.00 | 125.00 | 9.00 | 80.00 | .. | 975.00 | .. | .. |

Alleppey.

(Sd.)
*For District Collector.*

### Karthigapally Taluk

പരസ്യം

(1)

നമ്പർ എച്ച്. എസ്. സി. 8[illegible]/81. 1982 ജനുവരി 6.

കാർത്തികപ്പള്ളി താലൂക്കിൽ ചിങ്ങോലി വില്ലേജിൽ ചിങ്ങോലി മുറിയിൽ ചെമ്പകശ്ശേരി പടീറ്റതിൽ എൻ. നാണപ്പൻ തന്റെ ഭാര്യ എൻ. മീനാക്ഷി 30-10-1981-ൽ മരിച്ചുപോയി എന്നും പരേതയ്ക്ക് കായംകുളം കയർ ഫാക്ടറിയിൽനിന്നും ഗ്രാറ്റുവിറ്റി ഇനത്തിൽ കിട്ടുവാനുള്ള 500 രൂപ വാങ്ങുന്നതിന് അവകാശസർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ ചിങ്ങോലി വില്ലേജാഫീസർ മുഖേന അന്വേഷണ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി എൻ. മീനാക്ഷി 30-10-1981-ൽ മരിച്ചുപോയിയെന്നും അവകാശികളായി ഭർത്താവ് എൻ. നാണപ്പൻ

മക്കൾ മൈനറുകൾ ലളിത, ലൈല എന്നി മൂന്നുപേർ മാത്രമെയുള്ളൂ എന്നും മൈനർ മക്കൾ പിതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നു എന്നും അറിവായിരിക്കുന്നതിനാൽ പരേതയ്ക്ക് മുകളിൽ പറഞ്ഞ 500 രൂപ വാങ്ങുന്നതിന് അവകാശി ഭർത്താവ് എൻ. നാണപ്പൻ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ബോധിപ്പിക്കുന്നതിനുവേണ്ടി ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(2)

നമ്പർ. എച്ച്. എസ്. സി.61/81.  1982 ജനുവരി 6.

കാർത്തികപ്പള്ളി താലൂക്കിൽ കാർത്തികപ്പള്ളി വില്ലേജിൽ വെട്ടുവേനി മുറിയിൽ കുന്നികുളങ്ങര വീട്ടിൽ കെ. തങ്കപ്പൻ പിള്ള തന്റെ പിതാവ് കുഞ്ഞൻപിള്ള 17-7-1981-ൽ മരിച്ചുപോയി എന്നും പരേതന് ഫോർട്ടുകൊച്ചി സബ് ഡിവിഷൻ മജിസ്ട്രേട്ടുകോടതിയിൽ നിന്നും 2,500 രൂപയിൽ താഴെ വില വരുന്ന സാധനങ്ങൾ തിരികെ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ ചങ്ങനാശ്ശേരി തഹശിൽദാർ കാർത്തികപ്പള്ളി വില്ലേജാഫീസർ എന്നിവർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽടി കെ. തങ്കപ്പൻപിള്ള 17-7-1981-ൽ മരിച്ചുപോയി എന്നും അവകാശികളായി ആദ്യ ഭാര്യ കുട്ടിയമ്മാൾ മക്കൾ രാജപ്പൻ, തങ്കമണി, തങ്കപ്പൻ, ഓമന മൈനർ ശിവൻ, രണ്ടാം ഭാര്യ സരസ്വതിയമ്മാൾ മകൻ തങ്കപ്പൻ പിള്ള മരിച്ച കുഞ്ഞൻപിള്ളയുടെ മാതാവ് പാർവ്വതിയമ്മാൾ എന്നി ഒൻപതുപേർ മാത്രമേയുള്ളു എന്നും മൈനർ ശിവൻ കുട്ടിയമ്മാളിന്റെ സംരക്ഷണയിലും, സരസ്വതിയമ്മാൾ പാർവതിയമ്മാൾ എന്നിവരുടെ അവകാശം തങ്കപ്പൻ പിള്ളയ്ക്ക് ഒഴിഞ്ഞു കൊടുത്തിരിക്കുന്നു എന്നും അറിവായിരിക്കുന്നതിനാൽ മുകളിൽ പറഞ്ഞ സാധനങ്ങൾ തിരികെ വാങ്ങുന്നതിന് അവകാശികൾ കുട്ടിയമ്മാൾ, രാജപ്പൻ, തങ്കപ്പൻപിള്ള, ഓമന, തങ്കപ്പൻ, തങ്കമണി എന്നി ആറുപേർ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,  എം. കെ. നാരായണൻ,
കാർത്തികപ്പള്ളി.  തഹശിൽദാർ.

---

## Thiruvalla Taluk

പരസ്യം

(1)

C8-1133/82.  1982 ഫെബ്രുവരി 11.

തിരുവല്ലാ താലൂക്കിൽ കടപ്ര വില്ലേജിൽ കടപ്ര മുറിയിൽ പഴൂർ ചിറപ്പുമേപ്പിൽ വീട്ടിൽ ശ്രീ. മാമ്മൻ കുര്യൻ നിര്യാതനായി എന്നും ടിയാന്റെ പേരിൽ സ്റ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ മാന്നാർ ബ്രാഞ്ചിൽ A. C. No. 5531-ാം നമ്പർ അക്കൗണ്ടിൻപടി നിക്ഷേപിച്ചിരുന്ന 505 രൂപായും പലിശയും കൈപ്പററുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ടി വീട്ടിൽ ശ്രീമതി സാറാമ്മ കുര്യൻ ബോധിപ്പിച്ച അപേക്ഷ കടപ്ര വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. മാമ്മൻ കുര്യൻ 6-2-1979-ൽ നിര്യാതനായിഎന്നും ടിയാന്റെ അവകാശികളായി

| | | |
|---|---|---|
| 1 | ശ്രീമതി സാറാമ്മ കുര്യൻ | ഭാര്യ |
| 2 | ഏലിയാമ്മ കുര്യൻ | മകൾ |
| 3 | മറിയാമ്മ കുര്യൻ | ,, |
| 4 | ത്രേസി കുര്യൻ | ,, |
| 5 | അച്ചാമ്മ കുര്യൻ | മകൾ |
| 6 | ശ്രീ. സി. കെ. വറുഗീസ് | മകൻ |
| 7 | ,, സി. കെ. മാമ്മൻ | ,, |

എന്നിവർ മാത്രമുള്ളതായും രണ്ടു മുതൽ അഞ്ചുവരെയുള്ള കക്ഷികളെ കൃസ്തീയ മതാചാരപ്രകാരം വിവാഹം കഴിപ്പിച്ചയച്ചിട്ടുള്ളതും ഇവർക്ക് പിതാവിന്റെ സ്വത്തുക്കൾക്ക് അവകാശമില്ലാത്തതുമാകുന്നു. ആറും ഏഴും കക്ഷികൾ തങ്ങൾക്കുള്ള അവകാശം ഒന്നാം പേരുകാരിയായ ശ്രീമതി സാറാമ്മ കുര്യന് ഒഴിഞ്ഞുകൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്.

ആകയാൽ പരേതന് ടി ബാങ്കിൽ നിന്നും ലഭിക്കുവാനുള്ള ടി തുകയും പലിശയും വാങ്ങുന്നതിനുള്ള ഏക അവകാശി പരേതന്റെ ഭാര്യ ശ്രീമതി സാറാമ്മകുര്യൻ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

(2)

C8—1135/82.  1982 ഫെബ്രുവരി 5.

തിരുവല്ലാ താലൂക്കിൽ നെടുമ്പ്രം വില്ലേജിൽ പടിഞ്ഞാറേക്കര മുറിയിൽ കിഴക്കേതിൽ വീട്ടിൽ ശ്രീ. കെ. ജി. ഗോപിനാഥനാചാരി കണ്ണൂർ പി. എച്ച്. ഡിവിഷനിൽ ജൂനിയർ സൂപ്രണ്ടായി ജോലി ചെയ്തുവരവേ 30-10-1981-ൽ നിര്യാതനായി എന്നും പരേതന്റെ പേരിൽ ഗവൺമെൻറിൽ നിന്നും ശമ്പളക്കുടിശിഖ, ഫാമിലി പെൻഷൻ എന്നിയിനങ്ങളിൽ കിട്ടാനുള്ള 5,000 രൂപയോളം വരുന്ന തുക കൈപ്പററുന്നതിന് അവകാശ സർട്ടിഫിക്കററ് നല്കണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി എം. എൻ. തുളസിഅമ്മാൾ സമർപ്പിച്ച അപേക്ഷ നെടുമ്പ്രം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. കെ. ജി. ഗോപിനാഥനാചാരി 30-10-1981-ൽ നിര്യാതനായി എന്നും ടിയാന്റെ പിതാവ് ജീവിച്ചിരിപ്പില്ലായെന്നും അവകാശികളായി

| | | | വയസ് |
|---|---|---|---|
| 1 | ശ്രീമതി എം. എൻ. തുളസി അമ്മാൾ | ഭാര്യ | 38 |
| 2 | ,, ലക്ഷ്മി അമ്മാൾ | മാതാവ് | 70 |
| 3 | സുരേഷ് | മകൻ | 14 |
| 4 | ശ്രീരഞ്ജിനി | മകൾ | 12 |

എന്നിവർ മാത്രമുള്ളതായും മററാരും തന്നെ അവകാശികളായി ഇല്ലാത്തതുമാകുന്നു. ഇവരിൽ മൂന്നും, നാലും കക്ഷികൾ മൈനറുകളും മാതാവായ ശ്രീമതി എം. എൻ. തുളസി അമ്മാളിന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതും രണ്ടാം കക്ഷി മേൽപറഞ്ഞ ഇനങ്ങളിലുള്ള ടി തുക ഒന്നാം കക്ഷി കൈപ്പററുന്നതിന് സമ്മതിച്ച് മൊഴി തന്നിട്ടുള്ളതുമാകുന്നു.

ആകയാൽ പരേതന്റെ പേരിൽ ഗവൺമെൻറിൽ നിന്നും കിട്ടാനുള്ള 5,000 രൂപയിൽ താഴെ വരുന്ന തുക കൈപ്പററുന്നതിനുള്ള അവകാശി ശ്രീമതി എം. എൻ. തുളസി അമ്മാളാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസ് മുമ്പാകെ ഹാജരാക്കികൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മുഖേനയും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(3)

C8-493/82.  1982 ഫെബ്രുവരി

തിരുവല്ലാ താലൂക്കിൽ കോയിപ്രം വില്ലേജിൽ പുല്ലാടുമുറിയിൽ ഉന്നുപാറക്കൽ വീട്ടിൽ ശ്രീ. പി. വി. വിശ്വനാഥൻ ചെങ്ങന്നൂർ സെൻട്രൽ ഹാച്ചറിയിൽ

ആനന്ദറായി ജോലി ചെയ്തു വരവെ നിര്യാതനായി എന്നും ടിയാന്റെ പേരിൽ ഗവൺമെന്റിൽ നിന്നും ശമ്പളകുടിശ്ശിക ഇനത്തിൽ കിട്ടാനുള്ള 500 രൂപയിൽ താഴെ വരുന്ന തുക കൈപ്പറ്റുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യ ടി വീട്ടിൽ ശ്രീമതി പി. കെ. വിശാലാക്ഷി ബോധിപ്പിച്ച അപേക്ഷ കോയിപ്രം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. എൻ. വിശ്വനാഥൻ 13-11-1981-ൽ നിര്യാതനായി എന്നും ടിയാന്റെ അവകാശികളായി

| | | | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി നാരായണിഅമ്മ | മാതാവ് | 62 |
| 2 | ,, പി. കെ. വിശാലാക്ഷി | ഭാര്യ | 33 |
| 3 | ബിജു | മകൻ | 8 |
| 4 | ബിന്ദു | മകൾ | 3 |

എന്നിവർ മാത്രമുള്ളതായും ടിയാന്റെ പിതാവ് നേരത്തെ തന്നെ മരിച്ചുപോയിട്ടുള്ളതുമാകുന്നു. ഇവരിൽ മൂന്നും നാലും കക്ഷികൾ മൈനറുകളും മാതാവായ ശ്രീമതി പി. കെ. വിശാലാക്ഷിയുടെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതുമാകുന്നു.

ആകയാൽ പരേതനായ ശ്രീ. എൻ. വിശ്വനാഥന്റെ പേരിൽ ശമ്പളകുടിശ്ശികയിനത്തിൽ കിട്ടാനുള്ള ടി തുക കൈപ്പറ്റുന്നതിനുള്ള നിയമാനുസൃത അവകാശികൾ മാതാവ് ശ്രീമതി നാരായണിയമ്മ ഭാര്യ ശ്രീമതി പി. കെ. വിശാലാക്ഷി എന്നിവരാണെന്ന് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ മറ്റാർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ആവശ്യമായ തെളിവുകൾ സഹിതം ഈ ആഫീസ് മുമ്പാകെ ബോധിപ്പിച്ചു കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മുഖേനയും ലഭിക്കുന്ന പരാതികൾ സ്വീകരിക്കുന്നതല്ല.

തിരുവല്ല.

പി. വി. നാരായണപിള്ള,
തഹശീൽദാർ.

---

## KOTTAYAM DISTRICT

### NOTIFICATION

UNDER SECTION 43 OF THE K.L.R. ACT 1963 AND RULE 40 OF K.L.R. (T) RULES 1980.

No. E4-47938/81.

*24th January* 1982.

The average market prices of commodities shown in the schedule below prevailed in the Taluk Headquarters of each Taluk in Kottayam District for the period from 1-10-1980 to 31-12-1980 shall be at the market rates given against each of them.

SCHEDULE

| Sl. No. | Name of Taluk | Paddy Per Ql. | Coconut Husked Per 100 | Coconut Un-husked Per 100 | Areca-nut un-husked per 100 | Pepper per Ql. | Ground nut per Ql. | Tapioca Dried chips Per Ql. | Tapioca Green Tubers Per Ql. | Cashew-nut Per Ql. |
|---|---|---|---|---|---|---|---|---|---|---|
| | | Rs. | Rs. | Rs. | Rs | Rs. | Rs. | Rs. | Rs. | Rs. |
| 1. | Kottayam | 105.00 | 174.80 | 172.60 | — | 1373.66 | 393.35 | 97.40 | 53.75 | 507.50 |
| 2. | Changanacherry | 105.00 | 154.35 | 150.33 | .. | 1367.00 | 522.50 | 101.66 | 52.00 | .. |
| 3. | Vaikom | 105.00 | 165.83 | 165.83 | 6.33 | — | 375.00 | 100.00 | 60.00 | .. |
| 4. | Meenachil | 105.00 | 159.40 | 156.98 | 4.59 | 1290.25 | .. | 80.60 | 38.35 | .. |
| 5. | Kanjirappally | 105.00 | 166.83 | 166.83 | 5.78 | 1281.04 | .. | 115.41 | 51.33 | .. |

Collectorate,
Kottayam.

(Sd.)
*District Collector.*

### Kottayam Taluk

പരസ്യം

(1)

നമ്പർ ബി12-783/82.

1982 ഫെബ്രുവരി 4.

കോട്ടയം താലൂക്കിൽ കൂരോപ്പട വില്ലേജിൽ തോപ്പിൽ വീട്ടിൽ ശ്രീ. റ്റി. പി. രാമകൃഷ്ണൻ 16-10-1981-ൽ മരിച്ചുപോയതായും ടിയാന് ഗവൺമെന്റിൽ നിന്നും പെൻഷൻ കുടിശ്ശിക ഇനത്തിൽ കിട്ടുവാനുള്ള 1,050 (ആയിരത്തി അൻപതു രൂപ) വാങ്ങിയെടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി ജയശ്രീ ഈ കാച്ചേരി മുമ്പാകെ ബോധിപ്പിച്ച അപേക്ഷ കൂരോപ്പട വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ടി. റ്റി പി. രാമകൃഷ്ണൻ 16-10-1981-നു മരിച്ചുപോയതായും അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ജയശ്രീ | ഭാര്യ | അപേക്ഷക |
| 2 | റ്റി. പി. രാജേഷ് | പുത്രൻ | 11 |
| 3 | റ്റി. പി. സുരേഷ് | ,, | 8½ |
| 4 | റ്റി. പി. അരുൺ | ,, | 4 |
| 5 | റ്റി. പി. സൂരജ് | ,, | 2 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതും അപേക്ഷകയുടെ മൈനർ മക്കൾ ടിയാന്റെ സംരക്ഷണയിലും ആശ്രയിച്ചും കഴിയുന്നതിനാലും അപേക്ഷ പ്രകാരം അവകാശ സർട്ടിഫിക്കറ്റ് അപേക്ഷക പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതും ആകുന്നു.

(2)

നമ്പർ ബി12-5738/81. 1982 ഫെബ്രുവരി 3.

കോട്ടയം താലൂക്കിൽ പെരുമ്പായിക്കാട്ടു വില്ലേജിൽ ചൂരാക്കുളം വീട്ടിൽ ശ്രീ. ജോൺ ജയിംസ് 6-1-1981-ൽ മരിച്ചുപോയതായും ടിയാന് സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ തൃശ്ശൂർ ശാഖയിൽ നിന്നും അക്കൗണ്ടു നമ്പർ 5004/സി122 അനുസരിച്ച് കിട്ടുവാനുള്ള 638 രൂപ 21 പൈസയും പലിശയും വാങ്ങിയെടുക്കുന്നതിനു ഒരു അവകാശസർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി മറിയാമ്മ ജയിംസ് ഈ കച്ചേരി മുമ്പാകെ ബോധിപ്പിച്ച അപേക്ഷ പെരുമ്പായിക്കാട് വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ടി ജോൺ ജെയിംസ് 6-1-1981-നു മരിച്ചുപോയതായും അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | മറിയാമ്മ ജയിംസ് | ഭാര്യ (അപേക്ഷക) | |
| 2 | പി. ജെ. ജയിംസ് | പുത്രൻ | 20 |
| 3 | പി ജെ. സ്റ്റാൻലി | ,, | 18 |

അവകാശികൾ എല്ലാവരും ടി രൂപ വാങ്ങിയെടുക്കുന്നതിനുള്ള അവകാശ സർട്ടിഫിക്കറ്റ് അപേക്ഷക പേരിൽ കൊടുക്കുന്നതിനു സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതിനാലും പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും അപേക്ഷപ്രകാരം അവകാശ സർട്ടിഫിക്കറ്റ്, അപേക്ഷക പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണെന്നും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണനാർഹം അല്ലാത്തതുമാകുന്നു.

(3)

ബി12-10658/81. 1982 ഫെബ്രുവരി 5.

കോട്ടയം താലൂക്കിൽ പാമ്പാടി വില്ലേജിൽ പുളിന്താനത്ത് വീട്ടിൽ റി.ജി. ചന്ദ്രശേഖരൻനായർ 21-11-1980-ൽ മരിച്ചുപോയതായും ടിയാന് മിലിട്ടറി പെൻഷൻ ഇനത്തിലും മറ്റും കിട്ടുവാനുള്ള ഉദ്ദേശം 2,400 രൂപ (രണ്ടായിരത്തി നാനൂറു രൂപ) ടിയാന്റെ പുത്രനായ 12 വയസ് പ്രായം വരുന്ന പി.സി. ഹരിദാസ് പ്രായപൂർത്തിയാകുന്നതുവരെ ടിയാന്റെ പേരിൽ സ്ഥിരം ഡിപ്പോസിറ്റായി നിക്ഷേപിച്ചുകൊള്ളാമെന്നുള്ള നിബന്ധനയിൽ വാങ്ങിയെടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് പരേതന്റെ സഹോദരനായ ശ്രീ. പി. ആർ. രവീന്ദ്രൻ നായർ ഈ കച്ചേരി മുമ്പാകെ ബോധിപ്പിച്ച അപേക്ഷ പാമ്പാടി വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിവന്ന റിക്കർഡുകൾ പരിശോധിച്ചതിൽ ടി റി. ജി. ചന്ദ്രശേഖരൻ നായർ 21-11-1980-നു മരിച്ചുപോയതായും അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും കാണുന്നു.

| | | വയസ് |
|---|---|---|
| ജാനകിയമ്മ | മാതാവ് | 73 |
| പി. ആർ. രവീന്ദ്രൻ നായർ | സഹോദരൻ (അപേക്ഷകൻ) | |
| പി. സി. ഹരിദാസ് | പുത്രൻ | 12 |

അവകാശികൾ എല്ലാവരും ടി രൂപ വാങ്ങിയെടുക്കുന്നതിനുള്ള അവകാശ സർട്ടിഫിക്കറ്റ് അപേക്ഷകൻ പേരിൽ കൊടുക്കുന്നതിന് സമ്മതിച്ചു മൊഴി രേഖപ്പെടുത്തിയിട്ടുള്ളതിനാലും പരേതന്റെ പിതാവും ഭാര്യയും ജീവിച്ചിരിപ്പില്ലാത്തതിനാലും പരേതന്റെ മൈനർ മകൻ ടിയാന്റെ സംരക്ഷണയിലും ആശ്രയിച്ചും കഴിയുന്നതിനാലും അപേക്ഷകൻ ടി രൂപ പരേതന്റെ പുത്രനായ പി. സി. ഹരിദാസൻ മേജറാകുന്നതുവരെ ടിയാന്റെ പേരിൽ സ്ഥിരം ഡിപ്പോസിറ്റായി നിക്ഷേപിച്ചുകൊള്ളാം എന്നു സമ്മതിച്ചിട്ടുള്ളതിനാലും ടി വ്യവസ്ഥപ്രകാരം അവകാശ സർട്ടിഫിക്കറ്റ് അപേക്ഷകനായ കോട്ടയം താലൂക്കിൽ പാമ്പാടി വില്ലേജിൽ പുളിന്താനത്തു വീട്ടിൽ പി. ആർ. രവീന്ദ്രൻ നായർ പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതും ആകുന്നു.

കോട്ടയം. (ഒപ്പ്)
തഹസിൽദാർ.

## Changanacherry Taluk

ചങ്ങനാശ്ശേരി താലൂക്ക് കച്ചേരിയിൽ നിന്നും പ്രസിദ്ധപ്പെടുത്തുന്നത്

നമ്പർ സി1-847/82. 1982 ഫെബ്രുവരി 6.

നെടുംകുന്നം സെന്റ് തെരേസിയാസ് ലോവർ പ്രൈമറി സ്കൂൾ ഹെഡ്മിസ്ട്രസ് ആയിരിക്കവെ നിര്യാതയായ നെടുംകുന്നം കർമ്മലീത്ത മഠാംഗമായ സിസ്റ്റർ വി. റി. മറിയാമ്മയ്ക്ക് ശമ്പളം, സറണ്ടർ ലീവ് അലവൻസ് മുതലായ ഇനങ്ങളിൽ ലഭിക്കുവാനുള്ള 1385 രൂപ 65 പൈസ വാങ്ങിച്ചെടുക്കുന്നതിന് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കണമെന്നു കാണിച്ച് ടി കർമ്മലീത്ത മഠത്തിലെ മദർ സുപ്പീരിയർ സിസ്റ്റർ അൽഫോൺസ് മേരി ഈ ആഫീസു മുൻപാകെ സമർപ്പിച്ച അപേക്ഷയിൻമേൽ നെടുംകുന്നം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന രേഖകൾകൊണ്ട് സിസ്റ്റർ വി. റി. മറിയാമ്മ 14-7-1981-ൽ മരിച്ചുപോയതായും ടി തുക വാങ്ങിച്ചെടുക്കുന്നതിനുള്ള അവകാശി അപേക്ഷാ കക്ഷിയായ ടി മഠത്തിലെ മദർ സുപ്പീരിയറുമായ സിസ്റ്റർ അൽഫോൺസ് മേരി ആണെന്നു കാണുന്നു. ആയതിനാൽ ടി തുക വാങ്ങിച്ചെടുക്കുന്നതിനുള്ള അവകാശി ചങ്ങനാശ്ശേരി താലൂക്കിൽ, നെടുംകുന്നം വില്ലേജിൽ കർമ്മലീത്ത മഠത്തിന്റെ മദർ സുപ്പീരിയർ സിസ്റ്റർ അൽഫോൺസ് മേരിയാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ഈ വിജ്ഞാപനം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ ബോധിപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞും തപാൽമാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

ചങ്ങനാശ്ശേരി. (ഒപ്പ്)
തഹസിൽദാർ

# IDUKKI DISTRICT

## Udumbanchola Taluk

ഉടുമ്പൻചോല താലൂക്ക് ആഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

എ4-1077/82. 1982 ജനുവരി 29

ഉടുമ്പൻചോല താലൂക്കിൽ പാറത്തോട് വില്ലേജിൽ അണക്കരമെട്ടിൽ തടത്തിപറമ്പിൽ വീട്ടിൽ അബ്ദുൾഖാദർ മരണമടഞ്ഞുവെന്നും ടിയാൻ സ്റ്റേറ്റ് ബാങ്കിൽ പണയം വച്ചിരിക്കുന്ന സ്വർണ്ണ ഉരുപ്പടി തിരികെ എടുക്കുന്നതിന് ടിയാന്റെ അനന്തരാവകാശിയെ കാണിക്കുന്ന സർട്ടിഫിക്കറ്റ് കിട്ടണമെന്നും കാണിച്ച് ഭാര്യ സുഹറബീവി അപേക്ഷ സമർപ്പിച്ചിരിക്കുന്നു. ആയതിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് മരണമടഞ്ഞ അബ്ദുൾഖാദറിന്റെ അനന്തരാവകാശികൾ എന്ന് അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | സുഹറാബീവി | ഭാര്യ | 29 |
| 2 | ബഷീർ | മകൻ | 3 |

ടി പ്രകാരമൊരു സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ ഈ ഓഫീസിൽ നേരിട്ടു ഹാജരായി ബോധിപ്പിച്ചു കൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

എ4-929/82. 1982 ജനുവരി 29.

ഉടുമ്പൻചോല താലൂക്കിൽ ശാന്തൻപാറ വില്ലേജിൽ തൊട്ടിക്കാനം ഭാഗത്ത് ഇലവങ്കുടി വീട്ടിൽ മത്തായി പൈലി മരണമടഞ്ഞുവെന്നും ടിയാന്റെ പേരിൽ കുത്തക പ്പാട്ട വ്യവസ്ഥയിൽ ഉള്ള 57 സെന്റ് സ്ഥലം ഭാര്യയായ പൈലി മേരിയുടെ പേരിൽ മാറ്റി കിട്ടുന്നതിന് അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നും കാണിച്ച് അപേക്ഷ സമർപ്പിച്ചിട്ടുണ്ട്. ടി അപേക്ഷയിൻമേൽ അന്വേഷണം നടത്തിയതിൽ മരണമടഞ്ഞ മത്തായി പൈലിയുടെ അനന്തരാവകാശിയായി ഭാര്യ പൈലി മേരി മാത്രമേയുള്ളുവെന്ന് അറിവായിരിക്കുന്നു. ആയതി നാൽ ടി പ്രകാരമൊരു സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ ഈ ഓഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

ഉടുമ്പൻചോല. പി. യോഗേന്ദ്രൻ നാടാർ,
തഹശിൽദാർ.

---

## Peermade Taluk

പീരുമേടു താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

ബി1-7/82. 1982 ഫെബ്രുവരി 1.

പീരുമേടു താലൂക്കിൽ ഏലപ്പാറ വില്ലേജിൽ ഉപ്പുതറ കരയിൽ ചവറപ്പുഴ വീട്ടിൽ ശ്രീ. കുരുവിള തോമസ് സമർപ്പിച്ച അവകാശ സർട്ടിഫിക്കറ്റിനു വേണ്ടിയുള്ള അപേക്ഷയിൻമേൽ ഏലപ്പാറ വില്ലേജാഫീസർ മുഖേന അന്വേഷണം നടത്തിയതിൽ ടിയാന്റെ പിതാവ് തൊമ്മൻ കുരുവിള 21-5-1981-ൽ മരിച്ചു പോയിട്ടുള്ള തായി അറിയുന്നു. തൊമ്മൻ കുരുവിള കാപ്പി ബോർഡിൽ അടച്ചിട്ടുള്ള 150 കിലോഗ്രാം കാപ്പി അരിയുടെ ബോണസ്സായി ലഭിക്കേണ്ട തുകയുടെ അവകാശികൾ ടിയാന്റെ ഭാര്യ ത്രേസ്യാ 76 വയസ്, മകൾ റോസ 40 വയസ്, മകൻ തോമസ് 35 വയസ് എന്നിവരാണെന്നറിയുന്നു. ഇവരിൽ ത്രേസ്യാ, റോസ, എന്നിവർ തങ്ങൾക്കുള്ള അവകാശം തോമസിനു കൊടുക്കുന്നതിനു രേഖാമൂലം സമ്മതിച്ചിരിക്കുന്നു. ആയതിനാൽ തൊമ്മൻ കുരുവിള കാപ്പി ബോർഡിൽ അടച്ചിട്ടുള്ള കാപ്പി അരിയുടെ ബോണസ്സിനത്തിൽ കിട്ടേണ്ടതായ തുകയുടെ അവകാശി ടിയാന്റെ മകൻ കുരുവിള തോമസ്സാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നല്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധീകരിച്ച് 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചു കൊള്ളേണ്ടതാണ്. സമയപരിധി കഴിഞ്ഞും തപാൽ മാർഗ്ഗവും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, പി. എസ്. ഈനോസ്,
പീരുമേട്. തഹശിൽദാർ.

# ERNAKULAM DISTRICT

## Cochin Taluk

പരസ്യം

(1)

ബി4-472/81. 1982 ജനുവരി 16.

കൊച്ചി താലൂക്കിൽ രാമേശ്വരം വില്ലേജിൽ കുട്ടത്തി പറമ്പിൽ പരേതനായ, കെ. ജെ. സേവ്യർ എന്നയാളുടെ പേരിലുള്ള ബിസ്സിനസ് വികസിപ്പിക്കുന്നതിന് ബാങ്കിൽ നിന്നും ലോൺ എടുക്കുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കറ്റു വേണമെന്നു കാണിച്ച് ടിയാന്റെ മകൻ കെ. എക്സ്. ഫ്രാൻസിസ് ഹാജരാക്കിയ അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി വിചാരണ നടത്തിയതിൽ കെ. ജെ. സേവ്യർ എന്നയാൾ 5-5-1972-ൽ മരണപ്പെട്ടുവെന്നും ടിയാന്റെ അവകാശികളായി

| | | | വയസ്സ് |
|---|---|---|---|
| 1. | റജീന | ഭാര്യ | 50 |
| 2. | പീറ്റർ | മകൻ | 37 |
| 3. | ഹെൻട്രി | ,, | 35 |
| 4. | പോൾ | ,, | 33 |
| 5. | ഫ്രാൻസീസ് | ,, | 30 |
| 6. | മേഴ്സി | മകൾ | 24 |
| 7. | ജസ്സി | ,, | 20 |

എന്നിവർ മാത്രമേ ഉള്ളുവെന്നു അറിവായിരിക്കുന്നതിനാലും 6-ാം നമ്പർ കക്ഷി ശ്രീമതി മേഴ്സി മറ്റു കക്ഷികളെ അധികാരപ്പെടുത്തിയിട്ടുള്ളതിനാലും 1 മുതൽ 5 വരെ കക്ഷികളുടെയും 7-ാം നമ്പർ കക്ഷിയുടേയും പേരിൽ ഒരു അവകാശ സർട്ടിഫിക്കറ്റു കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ടി പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം ബോധിപ്പിക്കണം. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

ബി4-13700/81. 1982 ജനുവരി 20.

കൊച്ചി താലൂക്കിൽ മട്ടാഞ്ചേരി വില്ലേജിൽ 15/51-ാം നമ്പർ വീട്ടിൽ താമസിച്ചിരുന്ന പരേതനായ ശ്രീ. സെൻസ്ലാവോസ് എന്നയാൾ എറണാകുളം ജയന്ത് എൻറർ പ്രൈസസ്സിൽ ബുക്കു ചെയ്തിട്ടുള്ള വണ്ടിയുടെ ചെയിസസ് വാങ്ങിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റു വേണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി കർമ്മിലി സെൻസ്ലാവോസ് ബോധിപ്പിച്ച അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി അന്വേഷണം നടത്തിയതിൽ ടിയാൻ 10-10-1981-ൽ മരണപ്പെട്ടുവെന്നും ടിയാന്റെ അവകാശികളായി

| | | | വയസ്സ് |
|---|---|---|---|
| 1. | കർമ്മലി സെൻസ്ലാവോസ് | ഭാര്യ | 58 |
| 2. | അൽഫോൻസ | മകൾ | 28 |
| 3. | ഫിലോമിന | ,, | 26 |
| 4. | മേരി | ,, | 24 |
| 5. | ജോസഫ് | മകൻ | 22 |
| 6. | റാഫേൽ | ,, | 21 |
| 7. | ആന്റണി | ,, | 19 |

എന്നിവർ മാത്രമേ ഉള്ളുവെന്നു അറിവായിരിക്കുന്നതിനാലും 2 മുതൽ 7 വരെ കക്ഷികൾ 1-ാം നമ്പർ കക്ഷിയും അപേക്ഷകയുമായ ശ്രീമതി കർമ്മലി സെൻസ്ലാവോസ് എന്നവരെ അധികാരപ്പെടുത്തിയിട്ടുള്ളതിനാലും ശ്രീമതി കർമ്മലി സെൻസ്ലാവോസ് എന്നവരുടെ പേരിൽ ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം, ആക്ഷേപം ടി പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം ബോധിപ്പിക്കണം. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(3)

B4-14738/81. 1981 ഡിസംബർ 28.

കൊച്ചി താലൂക്കിൽ മട്ടാൻചേരി വില്ലേജിൽ കോർപ്പറേഷൻ കോളനിയിൽ 12/846-ാം നമ്പർ വീട്ടിൽ താമസിച്ചിരുന്ന പരേതയായ ശ്രീമതി ജോസഫ് മറിയം എന്നവർക്ക് കൊച്ചിൻ കോർപ്പറേഷനിൽ നിന്നും ഗ്രാറ്റുവിറ്റി ഇനത്തിൽ കിട്ടുവാനുള്ള ഉദ്ദേശം 2,000 രൂപ വാങ്ങുന്നതിന് ഒരു അവകാശസർട്ടിഫിക്കററു വേണമെന്നു കാണിച്ച് ടിയാരിയുടെ മക്കൾ ഹാജരാക്കിയ അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി വിചാരണ നടത്തിയതിൽ ടിയാരി 23-9-1980-ൽ മരണപ്പെട്ടു എന്നും, ടിയാരിയുടെ അവകാശികളായി,

| | | | വയസ് |
|---|---|---|---|
| 1. | ജോർജ്ജ് ഏലിയാമ്മ | മകൾ | 38 |
| 2. | ത്രേസ്യ | ,, | 22 |

എന്നിവർ മാത്രമേ ഉള്ളുവെന്ന് അറിവായിരിക്കുന്നതിനാലും രണ്ടാം നമ്പർ കക്ഷി ഒന്നാം നമ്പർ കക്ഷിയെ അധികാരപ്പെടുത്തിയിട്ടുള്ളതിനാലും ഒന്നാം നമ്പർ കക്ഷി ശ്രീമതി ജോർജ്ജ് ഏലിയാമ്മയുടെ പേരിൽ ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ആക്ഷേപം ഈ ആഫീസിൽ നേരിട്ട് ബോധിപ്പിക്കണം. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(4)

ബി4-14339/81. 1981 ഡിസംബർ 28.

കൊച്ചി താലൂക്കിൽ മട്ടാൻചേരി വില്ലേജിൽ വേലിയാത്തു വീട്ടിൽ താമസിച്ചിരുന്നയാളും പരേതനും ആയ ശ്രീ. ജോസഫ് എന്നയാൾക്കു കുടികിടപ്പു കൊടുത്തതിന്റെ കോമ്പൻസേഷൻ ഇനത്തിൽ കിട്ടുവാനുള്ള ഉദ്ദേശം 5,000 രൂപ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് വേണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി ജോസഫിന എന്നവർ ഹാജരാക്കിയ അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി വിചാരണ നടത്തിയതിൽ ടിയാൻ 8-3-1977-ൽ മരണപ്പെട്ടു എന്നും ടിയാന്റെ അവകാശികളായി,

| | | | വയസ് |
|---|---|---|---|
| 1 | ജോസഫീന | ഭാര്യ | 42 |
| 2 | വി. ജെ. മൈക്കിൾ | മകൻ | 20 |
| 3 | വി. ജെ. ലില്ലിബെററ് | മകൾ | 19 |
| 4 | വി. ജെ. ആന്റണി | മകൻ | 18 |
| 5 | വി. ജെ. ഷാജി | ,, | 17 |
| 6 | വി. ജെ. ഷിബു | ,, | 15 |
| 7 | വി. ജെ. ഷമ്മി | ,, | 14 |
| 8 | സാബു, വി. ജെ. | ,, | 12 |
| 9 | വി. ജെ. അലക്സ് | ,, | 11 |

എന്നിവർ മാത്രമേ ഉള്ളുവെന്ന് അറിവായിരിക്കുന്നതിനാലും 5 മുതൽ 9 വരെ കക്ഷികൾ മൈനർമാരും മാതാവിന്റെ സംരക്ഷണയിൽ കഴിയുന്നതിനാലും രണ്ടു മുതൽ നാലു വരെ കക്ഷികൾ ഒന്നാം നമ്പർകാരിയും അപേക്ഷകയും ആയ ശ്രീമതി ജോസഫീന എന്നവരെ അധികാരപ്പെടുത്തിയിട്ടുള്ളതിനാലും ശ്രീമതി ജോസഫീന എന്നവരുടെ പേരിൽ ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആക്ഷേപം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ബോധിപ്പിക്കണം. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(5)

ബി4-148257/81. 1981 ഡിസംബർ 28.

കൊച്ചി താലൂക്കിൽ പള്ളുരുത്തി വില്ലേജിൽ കുളേഴത്തു വീട്ടിൽ താമസിച്ചിരുന്ന ആളും മൂവാററുപുഴ എക്സൈസ് സർക്കിൾ ആഫീസിലെ ഒരു ജീവനക്കാരനും ആയിരുന്ന പരേതനായ ശ്രീ. സുരേന്ദ്രൻ എന്നയാൾക്ക് ടി ഡിപ്പാർട്ടുമെന്റിൽ നിന്നും ഗ്രാററുവിററി, ശമ്പളബാക്കി എന്നീ ഇനങ്ങളിൽ കിട്ടുവാനുള്ള ഉദ്ദേശം 5,000 രൂപ ലഭിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററു വേണമെന്നു കാണിച്ച് ടിയാന്റെ സഹോദരൻ ശ്രീ. കൃഷ്ണൻകുട്ടി എന്നയാൾ ഹാജരാക്കിയ അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി വിചാരണ നടത്തിയതിൽ ടിയാൻ 7-10-1981-ൽ മരണമടഞ്ഞു എന്നും, ടിയാന്റെ അവകാശികളായി,

| | | | വയസ് |
|---|---|---|---|
| 1 | ശ്രീ. കൃഷ്ണൻകുട്ടി | സഹോദരൻ | 52 |
| 2 | ശ്രീമതി രമണി | സഹോദരന്റെ ഭാര്യ | 33 |
| 3 | ജിജി മോൾ | ടി മകൾ | 5 |
| 4 | ജിനി മോൾ | ടി ,, | 2 |

എന്നിവർ മാത്രമേ ഉള്ളു എന്ന് അറിവായിരിക്കുന്നതിനാലും, മൂന്നും നാലും കക്ഷികൾ മൈനർമാരും, മാതാവിന്റെ സംരക്ഷണയിൽ കഴിയുന്നതിനാലും, രണ്ടാം നമ്പർ കക്ഷി ഒന്നാം നമ്പർ കക്ഷിയെ അധികാരപ്പെടുത്തിയിട്ടുള്ളതിനാലും, ഒന്നാം നമ്പർ കക്ഷിയുടെ പേരിൽ ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആക്ഷേപം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം ബോധിപ്പിക്കണം. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, കൊച്ചി. കെ. എ. രാജൻ, തഹശീൽദാർ.

## Kanayannur Taluk

പരസ്യം

(1)

നമ്പർ. സി6-2400/82. 1982 ഫെബ്രുവരി 9.

കണയന്നൂർ താലൂക്കിൽ നടമ വില്ലേജിൽ പായന്ത്രാഴത്തു വീട്ടിൽ കെ. കുഞ്ഞപ്പൻ മരിച്ചുപോയെന്നും ടിയാൻ സിൻഡിക്കേററ് ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള 1633 രൂപയിൽ താഴെ വരുന്ന സംഖ്യ വാങ്ങുന്നതിന് അവകാശസർട്ടിഫിക്കററ് ആവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യ ശ്രീമതി കുഞ്ഞമ്മ സമർപ്പിച്ച അപേക്ഷയിന്മേൽ ബന്ധപ്പെട്ട വില്ലേജാഫീസർവഴി അന്വേഷണം നടത്തിയതിൽ ശ്രീ. കുഞ്ഞപ്പൻ 2-6-1980-ൽ മരിച്ചുപോയെന്നും ടിയാന്റെ അവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| | | | വയസ് |
|---|---|---|---|
| 1 | ശ്രീമതി കുഞ്ഞമ്മ | ഭാര്യ | 45 |
| 2 | ശ്രീ. കെ. കെ. വിജയൻ | മകൻ | 27 |
| 3 | ,, കെ. കെ. സുരേന്ദ്രൻ | ,, | 24 |
| 4 | കെ. കെ. ഗിരിജ | മകൾ | 21 |
| 5 | കെ. കെ. രവീന്ദ്രൻ | മകൻ | 19 |
| 6 | കെ. കെ. ഗീത | മകൾ | 15 |

മേൽ വിവരിച്ചവരാണ് പരേതന്റെ അവകാശികളെന്നുള്ളതിന് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ രേഖാമൂലം കണയന്നൂർ തഹശീൽദാർ മുൻപാകെ ആക്ഷേപം ഹാജരാക്കേണ്ടതാണ്. നിശ്ചിത തീയതി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

നമ്പർ സി6-17902/81. 1982 ജനുവരി 30.

കണയന്നൂർ താലൂക്കിൽ പൂണിത്തുറ വില്ലേജിൽ തെപ്പുള്ളിൽ വീട്ടിൽ ശ്രീ. കെ. ജി. കാർത്തികേയൻ മരിച്ചുപോയെന്നും ടിയാന് ഗവൺമെന്റിൽ നിന്നു കിട്ടുവാനുള്ള ഗ്രാററുവിററി ഇനത്തിൽ 1025 രൂപയിൽ താഴെ വരുന്ന സംഖ്യ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് ആവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യ സമർപ്പിച്ച അപേക്ഷയിന്മേൽ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി

അന്വേഷണം നടത്തിയതിൽ ടിയാൻ 16-9-1979-ൽ മരിച്ചു പോയെന്നും ടിയാന്റെ അവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| | | | വയസ് |
|---|---|---|---|
| 1 | ശ്രീ. ഗോപാലൻ | പിതാവ് (കുററാഴത്ത് ഹൗസ് തെക്കുംഭാഗം) | 63 |
| 2 | ശ്രീമതി നാരായണി | മാതാവ് ,, | 58 |
| 3 | ,, രത്നവല്ലി | ഭാര്യ ,, | 32 |

മേൽ വിവരിച്ചവരാണ് പരേതന്റെ അവകാശികളെന്നുള്ളതിന് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ രേഖാമൂലം കണയന്നൂർ തഹശിൽദാർ മുൻപാകെ ആക്ഷേപം ഹാജരാക്കേണ്ടതാണ്. നിശ്ചിത തീയതി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(3)

നമ്പർ സി6-2351/82. 1982 ഫെബ്രുവരി 9.

കണയന്നൂർ താലൂക്കിൽ നടമ വില്ലേജിൽ മുണ്ടേം പിള്ളിൽ കൃഷ്ണൻകുട്ടി മാരാർ മരിച്ചുപോയെന്നും ടിയാൻ സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ തൃപ്പൂണിത്തുറ ശാഖയിൽ 2,500 രൂപയ്ക്ക് പണയം വച്ചിട്ടുള്ള സ്വർണ്ണപണ്ടങ്ങൾ എടുപ്പിക്കുന്നതിന് അവകാശസർട്ടിഫിക്കററ് ആവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യ ശ്രീമതി ജാനകിഅമ്മ സമർപ്പിച്ച അപേക്ഷയിൻമേൽ ബന്ധപ്പെട്ട വില്ലേജാഫീസർവഴി അന്വേഷണം നടത്തിയതിൽ ശ്രീ. കൃഷ്ണൻകുട്ടി മാരാർ 27-4-1980-ൽ മരിച്ചു പോയെന്നും ടിയാന്റെ അവകാശികളായി താഴെപറയുന്നവരാണുള്ളതെന്നും അറിയുന്നു.

| | | | വയസ് |
|---|---|---|---|
| 1 | ശ്രീമതി ജാനകിഅമ്മ | ഭാര്യ | 65 |
| 2 | ,, വിശാലം | മകൾ | 34 |
| 3 | ,, ശാന്തകുമാരി | ,, | 30 |
| 4 | ,, വിജയം | ,, | 28 |

മേൽ വിവരിച്ചവരാണ് പരേതന്റെ അവകാശികളെന്നുള്ളതിന് അവകാശ സർട്ടിഫിക്കററു നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ രേഖാമൂലം കണയന്നൂർ തഹശിൽദാർ മുൻപാകെ ആക്ഷേപം ഹാജരാക്കേണ്ടതാണ്. നിശ്ചിത തീയതി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

കണയന്നൂർ താലൂക്കാഫീസ്, എറണാകുളം. വി. പി. പാസ്കൽ, തഹശിൽദാർ.

## Alwaye Taluk

ആലുവാ താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

(1)

ബി6-979/82. 1982 ഫെബ്രുവരി 1.

മാണിക്യമംഗലം വില്ലേജിൽ കാലടി കരയിൽ അരുവാംകുടി വീട്ടിൽ എ. കെ. സത്യവാൻ എന്നയാൾ 15-10-1981-ൽ മരിച്ചുപോയി എന്നും ടിയാൻ യൂണിയൻ ബാങ്ക് ഓഫ് ഇൻഡ്യയുടെ കാലടി ബ്രാഞ്ചിൽ നിക്ഷേപിച്ചിട്ടുള്ള 1700 രൂപയും എറണാകുളം ഡിസ്ട്രിക്ററ് സഹകരണ ബാങ്കിന്റെ കാലടി ബ്രാഞ്ചിൽ നിക്ഷേപിച്ചിട്ടുള്ള 200 രൂപയും തിരിച്ചെടുക്കുന്നതിനായി ടിയാന്റെ അവകാശികളെ കാണിക്കുന്ന സർട്ടിഫിക്കററ് നൽകണമെന്നും ആവശ്യപ്പെട്ടുകൊണ്ട് പരേതന്റെ ഭാര്യയായ ശ്രീമതി കെ. ചെല്ലമ്മ ഈ ആഫീസ് മുൻപാകെ അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാണ്.

അപേക്ഷയെ സംബന്ധിച്ച് മാണിക്യമംഗലം വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ താഴെ പേരുവിവരം പറയുന്നവർ മാത്രമാണ് അവകാശികളെന്ന് അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | ചെല്ലമ്മ | ഭാര്യ | 35 |
| 2 | സുരേഷ് | മകൻ | 15 |
| 3 | ഷീല | മകൾ | 13 |
| 4 | ജയൻ | മകൻ | 8 |
| 5 | കറപ്പൻ | പിതാവ് | 70 |

മേൽ ചേർത്തിരിക്കുന്നവരെ ഉൾപ്പെടുത്തി അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് രേഖാമൂലമായി ഈ ആഫീസിൽ ബോധിപ്പിച്ചിരിക്കേണ്ടതാണ്. നിശ്ചിത ദിവസത്തിനുശേഷവും തപാൽ മാർഗ്ഗമായും കിട്ടുന്ന പരാതികളൊന്നും പരിഗണിക്കുന്നതല്ല.

(2)

ബി6-14185/81. 1982 ഫെബ്രുവരി 5.

ആലുവാ താലൂക്ക് മാണിക്കമംഗലം വില്ലേജ് മററൂർകരയിൽ മുണ്ടൻ പറമ്പിൽ വേലായുധൻ മകൻ അയ്യപ്പൻകുട്ടി 10-11-1981-ൽ മരിച്ചുപോയിട്ടുള്ളതാണ്. ടിയാൻ യൂണിയൻ ബാങ്ക് ഓഫ് ഇൻഡ്യയുടെ കാലടി ബ്രാഞ്ചിൽ ടിയാൻ 5826-ം നമ്പർ സേവിംഗ്സ് ബാങ്ക് അക്കൗണ്ടിൽ നിക്ഷേപിച്ചിട്ടുള്ള 1616 രൂപ 70 പൈസയും പലിശയും തിരികെ വാങ്ങുന്നതിനായി ടിയാന്റെ അവകാശികളെ കാണിക്കുന്ന സർട്ടിഫിക്കററിനുവേണ്ടി പരേതന്റെ മകനായ വിജയൻ ഈ ആഫീസിൽ അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാണ്.

ടി അപേക്ഷയിൻമേൽമാണിക്കമംഗലം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ മരിച്ച അയ്യപ്പൻകുട്ടിക്ക് താഴെ പേരു വിവരം പറയുന്ന അവകാശികളുള്ളതായി കാണപ്പെട്ടു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | ജാനകി | ഭാര്യ | 47 |
| 2 | വിജയൻ | മകൻ | 26 |
| 3 | സരസു | മകൾ (വിവാഹിത) | 24 |
| 4 | ഗോപാലകൃഷ്ണൻ | മകൻ | 21 |
| 5 | പങ്കജാക്ഷൻ | ,, | 19 |
| 6 | ശ്യാമള | മകൾ | 17 |
| 7 | അംബിക | ,, | 14 |
| 8 | മുരളീധരൻ | മകൻ | 10 |
| 9 | ഗീത | മകൾ | 7 |

മേൽ ചേർത്തിരിക്കുന്നവരെ ചേർത്ത് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയതു ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം നേരിട്ടു രേഖാമൂലമായി ഈ ആഫീസിൽ ഹാജരാക്കണം. തപാൽ മാർഗ്ഗമായും നിശ്ചിത സമയത്തിനുശേഷവും കിട്ടുന്ന പരാതികളൊന്നും പരിഗണിക്കുന്നതല്ല.

ആലുവ. (ഒപ്പ്) തഹശിൽദാർ.

## Parur Taluk

പറവൂർ താലൂക്കാഫീസിൽനിന്നും പരസ്യം ചെയ്യുന്നതെന്തെന്നാൽ,

(1)

സി1-9092/81. 1982 ഫെബ്രുവരി 9.

പറവൂർ വില്ലേജ് പെരുംപടന്ന കരയിൽ തെക്കെ കുനംതായിൽ കൃഷ്ണൻ 8-1-1981-ൽ മരിച്ചുപോയതായും ടിയാനു ഹരിജൻ വെൽഫെയർ ഡിപ്പാർട്ടുമെന്റിൽനിന്നും കിട്ടുവാനുള്ള 1750 രൂപ വാങ്ങുന്നതിനു ഒരു അവകാശ സർട്ടിഫിക്കററു കിട്ടണമെന്നു ആവശ്യപ്പെട്ടുകൊണ്ട് പരേതന്റെ മകൻ സുകുമാരൻ സമർപ്പിച്ച അപേക്ഷ പറവൂർ വില്ലേജ്

ആഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ ടി കൃഷ്ണാതി 8-1-1981-ൽ മരിച്ചുപോയതായും ടിയാനു ഹരിജൻ വെൽഫെയർ ഡിപ്പാർട്ടുമെൻറിൽനിന്നും കിട്ടുവാനുള്ള 1750 രൂപ വാങ്ങുന്നതിനു അവകാശികൾ പരേതന്റെ ഭാര്യ (1) കാളി 63 വയസ്സ് മക്കൾ (2) സുകുമാരൻ 43 വയസ്സ്, (3) പാർവതി 39 വയസ്സ്, (4) ശാന്ത 30 വയസ്സ്, (5) മണി 26 വയസ്സ് എന്നിവരാണെന്നു അറിവായിരിക്കുന്നതിനാൽ പരേതനു ഹരിജൻ വെൽഫെയർ ഡിപ്പാർട്ടുമെൻറിൽനിന്നും കിട്ടുവാനുള്ള 1750 രൂപ വാങ്ങുന്നതിനു അവകാശികൾ മേൽകാണിച്ചവരാണെന്നു കാണിച്ച് ഒരു അവകാശ സർട്ടിഫിക്കററു കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ഈ പരസ്യം കേരളാ ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ കിട്ടുന്ന ആക്ഷേപങ്ങളൊന്നും പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

(2)

സി1-281/82. 1982 ഫെബ്രുവരി 9.

പറവൂർ വില്ലേജ്, പറയകാടു മുറിയിൽ കളത്തുങ്കൽ അയ്യപ്പൻ സുകുമാരൻ 9-7-1981-ൽ മരിച്ചുപോയതായും ടിയാനു മിലിട്ടറി പെൻഷൻ കുടിശ്ശികയിനത്തിൽ കിട്ടുവാനുള്ള 530.35 രൂപ കിട്ടുവാനുള്ളതു വാങ്ങുന്നതിനു ഒരു അവകാശ സർട്ടിഫിക്കററു കിട്ടണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ആനന്ദവും മക്കളും ചേർന്നു ഹാജരാക്കിയ അപേക്ഷ പറവൂർ വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ ടിയാൻ 9-7-1981-ൽ മരിച്ചുപോയതായും ടിയാനു പെൻഷൻ കുടിശ്ശികയിനത്തിൽ 530.35 രൂപ വാങ്ങുന്നതിനു അവകാശി പരേതന്റെ ഭാര്യ (1) ആനന്ദം 49 വയസ്സ്, മക്കൾ (2) ഷാജി 25 വയസ്സ്, (3) പ്രസാദ് 23 വയസ്സ്, (4) പ്രദീപ് 21 വയസ്സ്, (5) പ്രേമൻ 18½ വയസ്സ് എന്നിവരാണെന്നു കാണുന്നതിനാലും ഇവരിൽ രണ്ടു മുതൽ അഞ്ചുവരെ കക്ഷികൾ ടി സംഖ്യ വാങ്ങുന്നതിനു ഒന്നാം നമ്പർകാരിയെ അധികാരപ്പെടുത്തി സമ്മത സ്റ്റേററുമെൻറു തന്നിട്ടുള്ളതിനാലും പരേതനു കിട്ടുവാനുള്ള 530.35 രൂപ വാങ്ങുന്നതിന് അവകാശി പരേതന്റെ ഭാര്യ ആനന്ദം ആണെന്നു കാണിച്ച് ഒരു അവകാശ സർട്ടിഫിക്കററു കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ഈ പരസ്യം കേരളാ ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ കിട്ടുന്ന ആക്ഷേപങ്ങളൊന്നും പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

(3)

സി1. 16610/81. 1982 ഫെബ്രുവരി 1.

അയിരൂർ വില്ലേജ് മാട്ടുപുറം കരയിൽ കളത്തിൽ വീട്ടിൽ കെ. എ. സുബ്രൻ 23-6-1978-ൽ മരിച്ചുപോയതായും ടിയാന് കള്ളുചെത്ത് വ്യവസായ ക്ഷേമനിധിയിൽ നിന്നും കിട്ടുവാനുള്ള 1573 രൂപ 86 പൈസ വാങ്ങുന്നതിനു ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ചു പരേതന്റെ ഭാര്യ കാർത്തു മക്കൾ രാജമ്മ, ജലജാമണി, സുകുമാരൻ, സുരേന്ദ്രൻ, നീലാമണി സുകേശൻ, ബാലകൃഷ്ണൻ, അശോകൻ മുതൽപേർ ചേർന്നു സമർപ്പിച്ച അപേക്ഷ അയിരൂർ വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ ടി സുബ്രൻ 23-6-1978-ൽ മരിച്ചുപോയതായും ടിയാനു കള്ളുചെത്തു വ്യവസായക്ഷേമനിധിയിൽ നിന്നും കിട്ടുവാനുള്ള 1573 രൂപ. 86 പൈസ വാങ്ങുന്നതിന് അവകാശി പരേതന്റെ ഭാര്യ (1) കാർത്തു 55 വയസ്സ് മക്കൾ (2) രാജമ്മ 38 വയസ്സ് (3) ജലജാമണി 34 വയസ്സ്, (4) സുകുമാരൻ 32 വയസ്സ്, (5) സുരേന്ദ്രൻ 30 വയസ്സ്, (6) നീലാമണി 28 വയസ്സ്, (7) സുകേശൻ 26 വയസ്സ് (8) ബാലകൃഷ്ണൻ 24 വയസ്സ്, (9) അശോകൻ 22 വയസ്സ് എന്നിവരാണെന്നു കാണുന്നതിനാലും ഇവരിൽ 2 മുതൽ 9 വരെ കക്ഷികൾ ടി സംഖ്യ വാങ്ങുന്നതിനു ഒന്നാം നമ്പർകാരിയായ കാർത്തുവിനെ ചുമതലപ്പെടുത്തി സ്റ്റേററുമെൻറു തന്നിട്ടുള്ളതിനാലും പരേതനു കിട്ടുവാനുള്ള 1573 രൂപ 86 പൈസ വാങ്ങുന്നതിനു അവകാശി പരേതന്റെ ഭാര്യ ശ്രീമതി കാർത്തു ആണെന്നു കാണിച്ച് ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ഈ പരസ്യം കേരളാ ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ കിട്ടുന്ന ആക്ഷേപങ്ങളൊന്നും പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

(4)

സി1. 10568/81. 1982 ജനുവരി 21.

പറവൂർ താലൂക്ക് പുത്തൻവേലിക്കര വില്ലേജിൽ തുരുത്തുപ്പുറം കരയിൽ ചിറയത്ത് ഔസോ മകൻ ഫ്രാൻസിസ് 18-7-1981-ൽ മരിച്ചു പോയതായും ടിയാനു കോട്ടപ്പുറം സ്റ്റേററു ബാങ്കിൽ നിന്നും കിട്ടുവാനുള്ള തുക വാങ്ങുന്നതിനു ഒരു അവകാശ സർട്ടിഫിക്കററു കിട്ടണമെന്നു കാണിച്ചു പരേതന്റെ സഹോദരൻ ചിറയത്തു സി. എ. റാഫേൽ മുതൽപേർ ചേർന്നു സമർപ്പിച്ച അപേക്ഷ പുത്തൻ വേലിക്കര വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ ടിയാൻ 18-7-1981-ൽ മരിച്ചുപോയതായും ടിയാന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലെന്നും ടിയാൻ അവിവാഹിതനായിരുന്നെന്നും പരേതനു സ്റ്റേററുബാങ്കിൽ നിന്നും കിട്ടുവാനുള്ള തുക 2145 രൂപയാണെന്നും ആയതു വാങ്ങുന്നതിന് അവകാശി പരേതന്റെ സഹോദരങ്ങൾ (1) സി. എ. റാഫേൽ, (2) മേരി, (3) സി. എ. ഫിലോ, (4) സി. എ. റോസി, (5) മൈക്കിൾ, (6) സി. എ. ടെസ്സി, (7) സിനാമ്മ (8) സി. എ. ജോർജ്ജ് എന്നിവരാണെന്നും അറിവായിരിക്കുന്നതിനാലും 2 മുതൽ 5 വരെ കക്ഷികൾ തുക കൈപ്പററുന്നതിനു ഒന്നാം കക്ഷിയെ അവകാശപ്പെടുത്തി സ്റ്റേററുമെൻറു തന്നിട്ടുള്ളതിനാലും മൈനറായ 6-ം 7-ം കക്ഷികളുടെ രക്ഷകർത്താവ് 1-ാം കക്ഷി തന്നെ ആണെന്നു കാണിച്ചു സ്റ്റേററുമെൻറു തന്നിട്ടുള്ളതിനാലും സ്റ്റേററു ബാങ്കിൽനിന്നും കിട്ടുവാനുള്ള മേൽപ്പറഞ്ഞ 2145 രൂപ വാങ്ങുന്നതിന് അവകാശി ചിറയത്തു സി. എ. റാഫേൽ തുടങ്ങിയവരാണെന്നു കാണിച്ച് ഒരു അവകാശ സർട്ടിഫിക്കററു കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ഈ പരസ്യം കേരളാ ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ കിട്ടുന്ന ആക്ഷേപങ്ങളൊന്നും പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്, ജി. വിജയൻ,
പറവൂർ. തഹശീൽദാർ.

---

## Kothamangalam Taluk

നോട്ടീസ്

എ4-4284/80. 1980 മേയ് 3.

കോതമംഗലം താലൂക്ക് കുട്ടമംഗലം വില്ലേജിൽ ചെമ്പൻ കുഴി കരയിൽ താന്നി വീട്ടിൽ കുഞ്ഞൻ നാരായണൻ നേര്യമംഗലം അഗ്രികൾച്ചറൽ ഫാമിൽ ജോലി ചെയ്തുവരവെ 10-2-1980-ൽ ഹൃദയസ്തംഭനം മൂലം മരിച്ചു പോയതായും ടിയാന്റെ അവകാശികളെ കാണിക്കുന്ന സർട്ടിഫിക്കററ് തരണമെന്നും കാണിച്ച് ഭാര്യ ഓമന ഈ ആഫീസിൽ അപേക്ഷ തന്നിട്ടുള്ളതാണ്. ടി അപേക്ഷ കുട്ടമംഗലം വില്ലേജാഫീസർ വഴി അവകാശ വിചാരണ നടത്തിയതിൽ 10-2-1980-ൽ മരിച്ചുപോയ നാരായണന്റെ അവകാശികൾ താഴെ പറയുന്നവരാണെന്നു കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ഉണ്ണി കുഞ്ഞൻ | പിതാവ് | 55 |
| 2 | കുഞ്ഞൻ കുഞ്ഞുപെണ്ണ് | മാതാവ് | 50 |
| 3 | എം. കെ. ഓമന | ഭാര്യ | 26 |
| 4 | അജി | മകൻ | 8 |
| 5 | അനി | ,, | 5 |
| 6 | സുനി | മകൾ | 2 |

മരിച്ചുപോയ ശ്രീ. നാരായണന്റെ പ്രോവിഡന്റ് ഫണ്ട് ഗ്രാറ്റിവിറ്റി തുടങ്ങിയ കുടിശിഖയ്ക്ക് അവകാശി മൂന്നാം പെരുകാരിയായ എം. കെ. ഓമനയാണെന്നും, അവർക്ക് ടി തുക കൊടുക്കുന്നതിന് സമ്മതമാണെന്ന് ഒന്നും രണ്ടും കക്ഷികൾ സമ്മതിച്ചിട്ടുള്ളതാണ്. നാല്, അഞ്ച്, ആറ് കക്ഷികൾ മൈനർകളും മൂന്നാം കക്ഷിയുടെ സംരക്ഷണയിൽ കഴിയുന്നവരുമാണ്. ഈ സാഹചര്യത്തിൽ 3-ാം പേരുകാരി എം. കെ. ഓമനയാണ് മരിച്ചുപോയ നാരായണന്റെ യഥാർത്ഥ അവകാശി എന്ന് കാണിച്ച് സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം കോതമംഗലം താലൂക്ക് ആഫീസിൽ നേരിട്ട് ഹാജരാകേണ്ടതാണ്. നിശ്ചിത തീയതിക്കു ശേഷവും രേഖാമൂലമല്ലാത്തതുമായ ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
കോതമംഗലം.

(ഒപ്പ്.)
തഹശീൽദാർ.

---

# TRICHUR DISTRICT

## NOTIFICATION

UNDER SECTION 6 OF THE KERALA SURVEY AND BOUNDARIES ACT, 1961

D2-4485/81. *2nd February* 1982.

Whereas the Government have directed the survey of lands comprised in survey numbers noted below it is hereby notified under subsection (1) of section 6 of the Kerala Survey and Boundaries Act, 1961, that survey operation will be started in the village soon and the survey numbers of the village noted below will be demarcated and surveyed; and that every person claiming to be interested in the registered lands situated within or adjoining the undermentioned lands is hereby invited to attend immediately either in person or by agent on the surveyor employed in the locality and also from time to time when called upon for the purpose of pointing out the boundaries and supplying information in connection therewith.

Under subsection (2) of section 6 of the said Act, this notification shall be held to be a valid notice to every person having any interest in the said lands.

Under subsection (3) of section 6 of the above said Act, all the registered holders are hereby required:—

(a) to clear within 15 days by cutting down or removing any trees, jungle, fences, standings crops or other material obstructions the boundaries or other lines, the clearance of which may be necessary for the purposes of survey; and

(b) to provide labour at such time and for such periods as may from time to time be required by furnishing flag holders and chainmen; and

(c) to provide suitable survey marks and otherwise to give such assistance in the survey as may be demanded under the said Act or the rules made thereunder.

If any person fails to comply with these requisitions under clauses (a) to (c) mentioned above, the work will be got done by employing hired labour and the cost thereof will be recovered from the defaulters as provided in the Act and Rules made thereunder.

SCHEDULE

An approximate extent of 203.40 acres of land lying within the unsurveyed reserved forest for (Amalgamated tea estate) Malakkippara Estate Pariyaram village of Mukundapuram taluk.

BOUNDRIES

North and East: Sholayar River-Muragali and Kalliana Pandal Estates.

South and West: Malakkippara Estate (Tata Finaly Tea Estate) Perumpara Estate and Anamala Chalakudy Road.

(Sd.)
*Assistant Director of Survey and Land Records, (Range).*

Trichur.

## Trichur Taluk

തൃശ്ശൂർ താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്

(1)

A2-16758/81. 1982 ഫെബ്രുവരി 2.

തൃശ്ശൂർ താലൂക്ക് കാരമുക്ക് വില്ലേജിൽ കണ്ണരാത്ത് ഗോവിന്ദൻ മേനോൻ മകൻ നന്ദകുമാർ എന്നയാൾ 13-12-1980-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാന് വിക്രം സാരാഭായ് സ്പെയ്സ് സെന്ററിൽ നിന്ന് കിട്ടുവാനുള്ള ആനുകൂല്യങ്ങൾ കിട്ടുന്നതിനു വേണ്ടി ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യമാണെന്നു കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷ പ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്നറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കെ. ഗോവിന്ദ മേനോൻ | അച്ഛൻ | 65 |
| 2 | A. പാറുകുട്ടി അമ്മ | അമ്മ | 55 |
| 3 | പ്രഭാകരൻ | സഹോദരൻ (വിവാഹിതൻ) | 44 |
| 4 | ശ്രീധരൻ | " " | 40 |
| 5 | ലോഹിതാക്ഷൻ | " " | 36 |
| 6 | A. ചന്ദ്രൻ | " " | 33 |
| 7 | അംബുജം | സഹോദരി | 28 |
| 8 | ഉണ്ണികൃഷ്ണൻ | സഹോദരൻ | 22 |
| 9 | സുമതി | സഹോദരി | 23 |

(2)

A2-16523/81. 1982 ഫെബ്രുവരി 3.

തൃശ്ശൂർ താലൂക്ക് പാണഞ്ചേരി വില്ലേജിൽ മൈലാടുംപാറ കട്ടച്ചിറ കുന്നേൽ പൈലി മകൾ ഏലിയാമ്മ എന്നാൾ 22-7-1980-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാരിക്ക് ഇലക്ട്രിസിറ്റി സെക്ഷൻ ഓഫീസിൽ നിന്ന് കിട്ടുവാനുള്ള നഷ്ട പരിഹാരം കിട്ടുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യമാണെന്നു കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷ പ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്നറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30

ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ലിസ്സി | മകൾ | 17 |
| 2 | സണ്ണി | മകൻ | 12 |
| 3 | നൈററി | അമ്മ | 80 |

മൈനർമാരായ കുട്ടികളുടെ രക്ഷിതാവ് 3-ാം നമ്പർകാരി നൈററിയാകുന്നു.

(3)

A2-392/82. 1982 ഫെബ്രുവരി 2.

തൃശ്ശൂർ താലൂക്ക് കാരമുക്ക് വില്ലേജിൽ തോപ്പിലാൽ കുട്ടൻ മകൻ രാമൻ എന്നാൾ 24-9-1980-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാന്റെ പേരിൽ അന്തിക്കാട് ബ്ലോക്ക് ഹൗസിംഗ് സഹകരണ സംഘത്തിൽ നിന്ന് വീട് പണിയുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷ പ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്ന് അറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ചക്കികുട്ടി | ഭാര്യ | 55 |
| 2 | വിലാസിനി | മകൾ (വിവാഹിത) | 35 |
| 3 | പ്രേമാവതി | ,, (അവിവാഹിത) | 30 |
| 4 | ശശീധരൻ | മകൻ (അവിവാഹിതൻ) | 29 |
| 5 | പ്രഹ്ളാദൻ | മകൻ (അവിവാഹിതൻ) | 25 |
| 6 | ഉഷ | മകൾ (അവിവാഹിത) | 23 |
| 7 | അജിത | മകൾ | 17 |

താലൂക്കാഫീസ്,
തൃശ്ശൂർ.

(ഒപ്പ്)
തഹശീൽദാർ.

# PALGHAT DISTRICT

## Palghat Taluk

പരസ്യം

(1)

സൂചിക D4-20014/81. 1982 ഫെബ്രുവരി 2.

പാലക്കാട് താലൂക്ക് മങ്കര വില്ലേജ് കല്ലൂർ അംശം അറങ്ങാട്ട് വീട്ടിൽ താമസിച്ചിരുന്ന ഗോപാലൻ എന്നയാൾ 31-1-1981-ൽ മരിച്ചുപോയെന്നും താഴെ പറയുന്നവരാണ് പരേതന്റെ അനന്തരാവകാശികൾ എന്നും കാണിച്ച് പരേതന്റെ ഭാര്യ കല്യാണി ബോധിപ്പിച്ച ഹർജിയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് പരേതന്റെ അനന്തരാവകാശികൾ എന്ന് അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കല്യാണി | ഭാര്യ | 32 |
| 2 | കാഞ്ചന | മകൾ | 17 |
| 3 | ലീലാവതി | ,, | 14 |
| 4 | പ്രസന്ന | ,, | 11 |
| 5 | ശിവദാസൻ | മകൻ | 5 |
| 6 | അമ്മാളു | അമ്മ | 67 |

മേൽ കാണിച്ച പ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് നല്കുന്നതിന് ആർക്കെങ്കിലും നിയമാനുസൃതമായ ആക്ഷേപമുള്ളപക്ഷം ആയത് അവർ ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം താലൂക്കാഫീസിൽ നേരിട്ടു ഹാജരാക്കേണ്ടതാണ്. താമസിച്ചോ തപാൽ മാർഗ്ഗമോ വരുന്ന അപേക്ഷകൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല.

(2)

സൂചിക. D4-20233/81. 1982 ഫെബ്രുവരി 2.

പാലക്കാട് താലൂക്ക് കൊടുമ്പ് വില്ലേജ് ഇല്ലത്തുപറമ്പിൽ താമസിച്ചിരുന്ന ചേന്തി എന്നയാൾ 13-8-1981-ൽ മരിച്ചുപോയെന്നും താഴെ പറയുന്നവരാണ് പരേതന്റെ അനന്തരാവകാശികൾ എന്നും കാണിച്ച് പരേതന്റെ ഭാര്യ ലീല ബോധിപ്പിച്ച ഹർജിയിൻ മേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് പരേതന്റെ അനന്തരാവകാശികൾ എന്നറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ലീല | ഭാര്യ | 31 |
| 2 | ഗിരിജ | മകൾ | 14 |
| 3 | ജലജ | ,, | 12 |
| 4 | സുനിൽ കുമാർ | മകൻ | 9 |
| 5 | ഷീബ | മകൾ | 6 |
| 6 | രാജി | ,, | 1 |

മേൽ കാണിച്ചപ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും നിയമാനുസൃതമായ ആക്ഷേപമുള്ള പക്ഷം ആയത് അവർ ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം താലൂക്കാഫീസിൽ നേരിട്ട് ഹാജരാക്കേണ്ടതാണ്. താമസിച്ചോ തപാൽ മാർഗ്ഗമോ വരുന്ന അപേക്ഷകൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല.

(3)

സൂചിക D4-20274/81. 1982 ഫെബ്രുവരി 2.

പാലക്കാട് താലൂക്ക് കണ്ണാടി I വില്ലേജ് കടകുറിശ്ശി താഴത്തെപ്പുരയിൽ താമസിച്ചിരുന്ന രാഘവൻ എന്നയാൾ മരിച്ചുപോയെന്നും താഴെ പറയുന്നവരാണ് പരേതന്റെ അനന്തരാവകാശികളെന്നും കാണിച്ച് പരേതന്റെ ഭാര്യയായ പാർത്ഥാമണിയും മക്കളും കൂടി ബോധിപ്പിച്ച ഹർജിയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് പരേതയുടെ അനന്തരാവകാശികൾ എന്ന് അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പാർത്ഥാമണി | ഭാര്യ | 46 |
| 2 | സത്യമാധവൻ | മകൻ | 29 |
| 3 | ബേബി | മകൾ | 27 |
| 4 | ലതാകുമാരി | ,, | 25 |
| 5 | ഹേമന്തകുമാർ | മകൻ | 24 |
| 6 | ചന്ദ്രകല | മകൾ | 22 |

മേൽകാണിച്ചപ്രകാരം ഒരു അവകാശസർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും നിയമാനുസൃതമായ ആക്ഷേപമുള്ളപക്ഷം ആയത് അവർ ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവ

പരസ്യമായി ലേലത്തിൽ വിൽക്കുന്നതാണെന്ന് ഇതിനാൽ അറിയിക്കുന്നു.

താഴെ പേരു പറഞ്ഞിട്ടുള്ള ആളുടെ താഴെ പട്ടികയിൽ പ്രസ്താവിച്ചിരിക്കുന്ന വസ്തുവിന്റെ വിൽപ്പനയായിരിക്കും നടക്കുന്നത്. പ്രസ്തുത വസ്തുവിന്മേലുള്ള ബാദ്ധ്യതകളും അവകാശങ്ങളും അവ തിട്ടപ്പെടുത്തിയിടത്തോളം ഓരോ ഇനത്തിനും എതിരെ പട്ടികയിൽ പ്രത്യേകം പറഞ്ഞിരിക്കുന്നവയാണ്.

പട്ടികയിൽ പ്രത്യേകം പറഞ്ഞിരിക്കുന്ന ഭാഗങ്ങളായി വസ്തു വിൽപ്പനയ്ക്ക് വയ്ക്കുന്നതാണ്. വസ്തുവിന്റെ ഒരു ഭാഗം വിൽക്കുന്നതുമൂലം വസൂലാക്കാനുള്ള തുക ലഭ്യമായാൽ ശേഷിക്കുന്ന ഭാഗത്തെ സംബന്ധിച്ചിടത്തോളം വിൽപ്പന ഉടനടി നിറുത്തിവയ്ക്കുന്നതാണ്. വിൽപ്പന ഉറപ്പിക്കുന്നതിനു മുമ്പായി താഴെ പറയുന്ന കുടിശ്ശികയും കൊടുക്കേണ്ടതായ പലിശയും ചെലവും (വിൽപ്പന ചെലവ് ഉൾപ്പെടെ) വിൽപ്പന നടത്തുന്ന ഉദ്യോഗസ്ഥന്റെ അടുക്കൽ കൊടുക്കുകയോ അഥവാ അങ്ങനെയുള്ള കുടിശ്ശികയും പലിശയും ചെലവും താഴെ ഒപ്പിട്ടിരിക്കുന്ന ആളുടെ അടുക്കൽ കൊടുത്തുകഴിഞ്ഞുവെന്ന് അയാൾക്ക് തൃപ്തികരമായ തെളിവ് നൽകുകയോ ചെയ്താലും വിൽപ്പന നിറുത്തിവയ്ക്കുന്നതാണ്.

വിൽപ്പന സമയത്ത് നേരിട്ട് വിളിക്കുന്നതിനോ അല്ലെങ്കിൽ അധികാരപ്പെടുത്തിയ ഏജന്റു മുഖാന്തിരം വിളിക്കുന്നതിനോ പൊതുജനങ്ങളെ ക്ഷണിക്കുന്നതാണ്. കേരള നികുതി വസൂലാക്കൽ ആക്റ്റ് 50-ാം വകുപ്പിലെ വ്യവസ്ഥകൾക്കു വിധേയമായി ഈ വിൽപ്പനയുമായി ബന്ധപ്പെട്ട ഏതെങ്കിലും ജോലി ചെയ്യുവാനുള്ള യാതൊരു ഉദ്യോഗസ്ഥനോ അല്ലെങ്കിൽ മററാളോ നേരിട്ടോ അഥവാ നേരിട്ടല്ലാതെയോ വിൽക്കപ്പെടുന്ന വസ്തു സംബന്ധിച്ച് ലേലം വിളിക്കുകയോ അതിൽ ഏതെങ്കിലും അവകാശബന്ധം സമ്പാദിക്കുകയോ ചെയ്യാൻ പാടുള്ളതല്ല.

വിൽപ്പന 1968-ലെ കേരളനികുതി വസൂലാക്കൽ ആക്റ്റിലെ 49-ാം വകുപ്പിലും ആ ആക്റ്റുപ്രകാരം രൂപീകരിക്കപ്പെട്ടിട്ടുള്ള ചട്ടങ്ങളിലും നിർണ്ണയിച്ചിട്ടുള്ള വ്യവസ്ഥകൾക്കും താഴെ പറയുന്ന കൂടുതൽ വ്യവസ്ഥകൾക്കും വിധേയമായിട്ടായിരിക്കും.

(1) ഇതോടു ചേർത്തിട്ടുള്ള പട്ടികയിൽ പ്രത്യേകം പറഞ്ഞിരിക്കുന്ന വിവരങ്ങൾ താഴെ ഒപ്പിട്ടിരിക്കുന്ന ആളുടെ അറിവിൽപ്പെട്ടിടത്തോളം പറഞ്ഞിട്ടുണ്ട്. എന്നാൽ ഈ നോട്ടീസിൽ ഉള്ള ഏതെങ്കിലും തെററിനോ തെററായ പ്രസ്താവനയ്ക്കോ വിഴ്ചയ്ക്കോ താഴെ ഒപ്പിട്ടിരിക്കുന്ന ആൾ സമാധാനം പറയേണ്ടതില്ലാത്തതാകുന്നു.

(2) എന്തു തുകകൾ വീതം കൂട്ടിയാണ് ലേലം വിളിക്കേണ്ടത് എന്നത് നിശ്ചയിക്കേണ്ടത് ലേല വിൽപ്പന നടത്തുന്ന ഉദ്യോഗസ്ഥനാണ്. ലേലം വിളിച്ച തുകയെപ്പററിയോ ലേലം കൊള്ളാവുന്ന ആളെപ്പററിയോ എന്തെങ്കിലും തർക്കം ഉത്ഭവിച്ചാൽ വസ്തു ഉടനെ വീണ്ടും ലേലത്തിന് വയ്ക്കേണ്ടതാണ്.

(3) ഏററവും കൂടുതൽ തുകയ്ക്ക് ലേലം കൊള്ളുന്ന ആളെ ഏതെങ്കിലും ഭാഗം സംബന്ധിച്ച് ക്രേതാവായി പ്രഖ്യാപിക്കേണ്ടതാണ്. എന്നാൽ അയാൾ ലേലം വിളിക്കുന്നതിന് എല്ലായ്പോഴും നിയമാനുസൃതമായി യോഗ്യനായിരിക്കേണ്ടതാണ്. എന്നുമാത്രമല്ല ഏററവും കൂട്ടിവിളിച്ച സംഖ്യ റിസർവ്വ് വില ഏതെങ്കിലും നിശ്ചയിച്ചിട്ടുണ്ടെങ്കിൽ അതിൽ കുറവായിരിക്കുകയോ അഥവാ കൊടുക്കാനുദ്ദേശിക്കുന്ന തുക നിരസിക്കുന്നത് അഭിലഷണീയമാണെന്ന് വ്യക്തമായി തെളിയത്തക്കവണ്ണം വ്യക്തമായി അപര്യാപ്തമായിരിക്കുകയോ ചെയ്യുന്നപക്ഷം താഴെ ഒപ്പിട്ടിരിക്കുന്ന ആൾക്ക് അദ്ദേഹത്തിന്റെ വിവേചനം അനുസരിച്ച് ഏററവും കൂടിയ തുകയ്ക്കുള്ള ലേലം വിളിയും നിരസിക്കാവുന്നതാണ്.

(4) രേഖപ്പെടുത്തപ്പെട്ട കാരണങ്ങളിന്മേൽ എല്ലായ്പോഴും 1968-ലെ കേരള നികുതി വസൂലാക്കൽ ആക്റ്റിലെ 49-ാം വകുപ്പിൽ അടങ്ങിയിരിക്കുന്ന വ്യവസ്ഥകൾക്ക് വിധേയമായി ലേലം നടത്തുന്ന ഉദ്യോഗസ്ഥന്റെ വിവേചനമനുസരിച്ച് ലേലം മാററിവയ്ക്കാവുന്നതാണ്.

(5) ക്രേതാവായി പ്രഖ്യാപിക്കപ്പെടുന്ന ആൾ അപ്രകാരമുള്ള പ്രഖ്യാപനം ഉണ്ടായ ഉടൻ തന്നെ ലേലതുകയുടെ പതിനഞ്ചു ശതമാനം ലേലം നടത്തുന്ന ഉദ്യോഗസ്ഥന്റെയടുക്കൽ ഡിപ്പോസിററായി കൊടുക്കേണ്ടതും അങ്ങനെ ഡിപ്പോസിററ് ചെയ്യുന്നതിന് വീഴ്ചവരുത്തുന്നപക്ഷം വസ്തു പ്രസ്തുത ആക്റ്റിലെ 49-ാം വകുപ്പ് പ്രകാരം വീണ്ടും വിൽപ്പനയ്ക്ക് വയ്ക്കുന്നതുമാണ്. കൊടുക്കേണ്ടതായ ക്രയവില മുഴുവൻ വസ്തു വിററ തീയതി മുതൽ ആ ദിവസം ഒഴിവാക്കിക്കൊണ്ട് മുപ്പതു ദിവസം കഴിയുന്ന തീയതിയിലോ അതിനു മുമ്പോ ക്രേതാവ് താഴെ ഒപ്പിട്ടിരിക്കുന്ന ആളുടെ അടുക്കൽ കൊടുക്കേണ്ടതും മുപ്പതാം ദിവസം ഒരു ഞായറാഴ്ചയോ അതോ മററുവല്ല അവധി ദിവസമോ ആണെങ്കിൽ മുപ്പതാം ദിവസത്തിനുശേഷമുള്ള ആദ്യത്തെ ആഫീസുദിവസം കൊടുക്കേണ്ടതുമാകുന്നു. മേൽപ്പറഞ്ഞ സമയത്തിനകം പണമടയ്ക്കുന്നതിനു വീഴ്ച വരുത്തുകയാണെങ്കിൽ പുതിയ നോട്ടീസ് പുറപ്പെടുവിച്ചശേഷം വീണ്ടും ലേലത്തിൽ വിൽക്കേണ്ടതാണ്. നവവിൽപ്പനയുടെ ചെലവ് കഴിച്ചശേഷമുള്ള ഡിപ്പോസിററ് ഗവൺമെന്റിന് പിഴയായി എടുക്കുന്നതിന് ഇടയാക്കുന്നതും വീഴ്ച വരുത്തുന്ന ക്രേതാവിന് വസ്തുവിലോ അത് പിന്നീട് വിററു കിട്ടാവുന്ന തുകയുടെ ഏതെങ്കിലും ഭാഗത്തിലോ ഉള്ള എല്ലാ അവകാശങ്ങളും നഷ്ടപ്പെടുന്നതുമാണ്.

ലേലത്തീയതിയും സ്ഥലവും സമയവും.—1982 മാർച്ച് 30-ാം തീയതി ഉച്ചയ്ക്ക് മുമ്പ് 11 മണിക്ക്. കോട്ടത്തറ സ്ഥലത്തു വച്ച്.

പട്ടിക

താലൂക്ക്—വൈത്തിരി. വില്ലേജ്—കോട്ടത്തറ.

വീഴ്ചവരുത്തിയ ആളുടെ പേര്— നാരങ്ങാമൂല കുറിച്യൻ ചാപ്പൻ.

ഭൂമിയുടേയും അതിലെ കെട്ടിടത്തിന്റേയും സ്ഥാനവും വിസ്തീർണ്ണവും അറിയാവുന്ന മററു വിഷയങ്ങളും.— റിസർവ്വേ 726/1A1A-യിൽപ്പെട്ട 1 ഏക്കർ തോട്ടം.

ഏതു തുക വസൂലാക്കുന്നതിനുവേണ്ടിയാണ് വില്പന ഉത്തരവായിട്ടുള്ളതെന്ന്—ഏലാ ലോൺ ഇനത്തിൽ 1120.88 രൂപയും 7¼% നിരക്കിൽ പലിശയും.

(ഒപ്പ്)

വൈത്തിരി. തഹശീൽദാർ.

## Sultan's Battery Taluk

പരസ്യം

(1)

സൂചന ഏ1-4602/81. 1982 ഫെബ്രുവരി 12.

സുൽത്താൻ ബത്തേരി താലൂക്ക് അമ്പലവയൽ വില്ലേജിൽ നിർച്ചാൽ എന്ന സ്ഥലത്ത് താമസിച്ചിരുന്ന എം. ആർ. നാരായണൻ നായർ എന്നയാൾ 29-8-1981-ാം തീയതി മരണപ്പെട്ടിരിക്കുന്നു. പരേതന്റെ അനന്തരാവകാശ സർട്ടിഫിക്കററ് അനുവദിച്ചു കിട്ടുന്നതിനുവേണ്ടി ഈ ആഫീസിൽ ബോധിപ്പിച്ച അപേക്ഷപ്രകാരം അമ്പലവയൽ വില്ലേജാഫീസർ മുഖേന നടത്തിയ അന്വേഷണത്തിൽ താഴെ പറയുന്നവർ മാത്രമാണ് അവകാശികൾ എന്നറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കെ. കെ. ഗംഗാധരൻ | മകൻ | 24 |
| 2 | കെ. കെ. ഗോപാലൻ | ,, | 20 |
| 3 | കെ. കെ. ഉണ്ണികൃഷ്ണൻ | ,, | 18 |
| 4 | കെ. കെ. ഉഷാകുമാരി | മകൾ | 15 |
| 5 | കെ. കെ. ശൈലജ | ,, | 13 |
| 6 | കെ. കെ. രാമചന്ദ്രൻ | മകൻ | 10 |

216942

4 മുതൽ 6 വരെയുള്ള മൈനർമാരുടെ രക്ഷിതാവ് 1-ാം നമ്പർകാരൻ കെ. കെ. ഗംഗാധരൻ.

മേൽ കാണിച്ചവരുടെ പേരിൽ പരേതന്റെ അനന്തരാവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമോ പരാതിയോ ഉള്ളപക്ഷം ആയത് ഈ നോട്ടീസ് കേരള ഗസററിൽ പരസ്യപ്പെടുത്തി മുപ്പതു ദിവസത്തിനകം സുൽത്താൻ ബത്തേരി താലൂക്ക് തഹശീൽദാർ മുമ്പാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞതോ തപാലിലോ ലഭിക്കുന്ന പരാതികൾ സ്വീകരിക്കുന്നതല്ല.

(2)

സൂചന എ1-4811/81. 1982 ഫെബ്രുവരി 10.

സുൽത്താൻ ബത്തേരി താലൂക്ക് പുൽപ്പള്ളി വില്ലേജിൽ അമരക്കുനി എന്ന സ്ഥലത്ത് താമസിച്ചിരുന്ന കോരക്കുന്നേൽ കൃഷ്ണൻകുട്ടി എന്നയാൾ 1-2-1980-ാം തിയതി മരണപ്പെട്ടിരിക്കുന്നു. പരേതന്റെ അനന്തരാവകാശ സർട്ടിഫിക്കററ് അനുവദിച്ചു കിട്ടുന്നതിനുവേണ്ടി ഈ ഓഫീസിൽ ബോധിപ്പിച്ച അപേക്ഷപ്രകാരം പുൽപ്പള്ളി വില്ലേജാഫീസർ മുഖേന നടത്തിയ അന്വേഷണത്തിൽ താഴെ പറയുന്നവർ മാത്രമാണ് അവകാശികൾ എന്നറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | കോരക്കുന്നേൽ തങ്കമ്മ | ഭാര്യ | 35 |
| 2 | ,, മിനി (മൈനർ) | മകൾ | 11 |

2-ാം നമ്പർ മൈനറുടെ രക്ഷിതാവ് 1-ാം നമ്പർകാരി കോരക്കുന്നേൽ തങ്കമ്മ.

മേൽ കാണിച്ചവരുടെ പേരിൽ പരേതന്റെ അനന്തരാവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമോ പരാതിയോ ഉള്ളപക്ഷം ആയത് ഈ നോട്ടീസ് കേരള ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം സുൽത്താൻ ബത്തേരി താലൂക്ക് തഹശീൽദാർ മുമ്പാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞോ തപാലിലോ ലഭിക്കുന്ന പരാതികൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്,
സുൽത്താൻ ബത്തേരി.

(ഒപ്പ്)
തഹശീൽദാർ.

---

# CANNANORE DISTRICT

## Cannanore Taluk

കണ്ണൂർ താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

റഫ്. സി4-1837/82. 1982 ഫെബ്രുവരി 11.

24-12-1981-ാം തിയതി കോഴിക്കോട് മെഡിക്കൽ കോളേജ് ആശുപത്രിയിൽവച്ച് നിര്യാതനായ ശ്രീ. കുഞ്ഞയാടൻ നാരായണൻ നമ്പ്യാർ എന്നവരുടെ ഭാര്യ ശ്രീമതി പോരയിൽ മീനാക്ഷി എന്നവർ പരേതന്റെ ഒരു അനന്തരാവകാശ സർട്ടിഫിക്കററിനുവേണ്ടി അപേക്ഷിച്ച ഹർജിപ്രകാരം അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് പരേതന്റെ അനന്തരാവകാശികളെന്ന് ബോദ്ധ്യം വന്നതിനാൽ അവർക്കൊരു അനന്തരാവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ഈ പരസ്യം ഗസററിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനകം നേരിൽ ബോധിപ്പിക്കണം. അവധി കഴിഞ്ഞു വരുന്നതോ തപാലിൽ വരുന്നതോ ആയ അപേക്ഷകൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | പോരയിൽ മീനാക്ഷി | ഭാര്യ | 54 |
| 2 | ,, ചന്ദ്രൻ | മകൻ | 28 |
| 3 | പോരയിൽ വിമല | മകൾ | 25 |
| 4 | ,, തങ്കം | ,, | 23 |
| 5 | ,, രത്നം | ,, | 20 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല.

കണ്ണൂർ.

(ഒപ്പ്)
തഹശീൽദാർ.

---

## Tellicherry Taluk

പരസ്യം

(1)

റഫ്. D2-1634/82. 1982 ഫെബ്രുവരി 10.

തലശ്ശേരി താലൂക്കിൽ കോടിയേരി അംശം ദേശത്ത് താമസമായിരുന്ന മരണപ്പെട്ട കെ. പി. മമ്മു എന്നാളുടെ പിൻതുടർച്ചാവകാശ സർട്ടിഫിക്കററിനുവേണ്ടി പരേതന്റെ ഭാര്യ എ. കെ. കുഞ്ഞലു സമർപ്പിച്ച അപേക്ഷയിന്മേൽ നടത്തിയ അന്വേഷണത്തിൽ താഴെ പറയുന്നവർ പരേതന്റെ അവകാശികളാണെന്ന് കാണുന്നു. അവർക്ക് സർട്ടിഫിക്കററു നൽകുന്നതിൽ ആർക്കെങ്കിലും പരാതിയുണ്ടെങ്കിൽ ഈ പരസ്യം പ്രസിദ്ധപ്പെടുത്തിയ തിയതി മുതൽ 30 ദിവസത്തിനകം ആവശ്യമായ രേഖകൾ സഹിതം തഹശീൽദാരുടെ മുമ്പാകെ ഹാജരാകേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന പരാതികൾ പരിഗണിക്കപ്പെടുന്നതല്ല.

| ക്രമ നമ്പർ | അവകാശികളുടെ പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | എ. കെ. കുഞ്ഞലു | ഭാര്യ | 55 |
| 2 | എ. കെ. അബ്ദുറഹിമാൻ | മകൻ | 38 |
| 3 | എ. കെ. റാബിയ | മകൾ | 32 |
| 4 | എ. കെ. അബ്ദുള്ള | മകൻ | 30 |
| 5 | എ. കെ. അബ്ദുൾ ഖാദർ | ,, | 28 |
| 6 | എ. കെ. ബഷീർ | ,, | 26 |
| 7 | എ. കെ. ഹാരിഫ | ,, | 24 |
| 8. | എ. കെ. മറിയു | മകൾ | 22 |
| 9 | എ. കെ. നാസർ | മകൻ | 20 |
| 10 | എ. കെ. റഷീദ് | ,, | 18 |

(2)

റഫ്. ഡി 2-2062/82. 1982 ഫെബ്രുവരി 4.

തലശ്ശേരി താലൂക്കിൽ കോടിയേരി അംശം മുഴിക്കര ദേശത്ത് താമസമായിരുന്ന മരണപ്പെട്ട ആർ. കെ. ബാലൻനായർ എന്നാളുടെ പിൻതുടർച്ചാവകാശ സർട്ടിഫിക്കററിനു വേണ്ടി പരേതന്റെ ഭാര്യ പി. കമലാക്ഷി സമർപ്പിച്ച അപേക്ഷയിന്മേൽ നടത്തിയ അന്വേഷണത്തിൽ താഴെ പറയുന്നവർ പരേതന്റെ അവകാശികളാണെന്നു കാണുന്നു. അവർക്ക് സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും പരാതിയുണ്ടെങ്കിൽ ഈ പരസ്യം പ്രസിദ്ധപ്പെടുത്തിയ തിയതി മുതൽ 30 ദിവസത്തിനകം ആവശ്യമായ രേഖകൾ സഹിതം തഹശീൽദാരുടെ മുമ്പാകെ ഹാജരാകേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന പരാതികൾ പരിഗണിക്കപ്പെടുന്നതല്ല.

| ക്രമ നമ്പർ | അവകാശികളുടെ പേരു വിവരം | മരിച്ച ആളുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | പി. കമലാക്ഷി | രണ്ടാം ഭാര്യ | 47 |
| 2 | മനോഹരൻ | ഒന്നാം ഭാര്യയിലെ മകൻ | 19 |
| 3 | രേഖ | രണ്ടാം ഭാര്യയിലെ മകൾ | 12 |
| 4 | ,, റനീഷ് | മകൻ | 9 |
| 5 | ,, രൂപേഷ് | ,, | 7 |
| 6 | ,, രേഷ്മ | മകൾ | 6 |
| 7 | ,, സിന്ധു | ,, | 3 |

(Sl. No. 3 മുതൽ 7 വരെ മൈനർ ആകയാൽ രക്ഷിതാവ് 1-ാം നമ്പർ കാരി.)

(3)

റഫ്. ഡി2-986/82. 1982 ഫെബ്രുവരി 4.

തലശ്ശേരി താലൂക്കിൽ പന്ന്യന്നൂർ അംശം പന്ന്യന്നൂർ ദേശത്ത് താമസമായിരുന്ന മരണപ്പെട്ട പി. കുഞ്ഞിരാമൻ എന്നയാളുടെ പിൻതുടർച്ചാവകാശ സർട്ടിഫിക്കറ്റിനു വേണ്ടി പരേതന്റെ ഭാര്യ ചാത്താടിയിൽ കുഞ്ഞിമ്മാത സമർപ്പിച്ച അപേക്ഷയിൻമേൽ നടത്തിയ അന്വേഷണത്തിൽ താഴെപ്പറയുന്നവർ പരേതന്റെ അവകാശികളാണെന്നു കാണുന്നു. അവർക്ക് സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും പരാതിയുണ്ടെങ്കിൽ ഈ പരസ്യം പ്രസിദ്ധപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ആവശ്യമായ രേഖകൾ സഹിതം തഹശീൽദാരുടെ മുമ്പാകെ ഹാജരാകേണ്ടതാണ്. അവധി കഴിഞ്ഞും, തപാൽ മാർഗ്ഗമായും ലഭിക്കുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

| ക്രമ നമ്പർ | അവകാശികളുടെ പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ചാത്താടിയിൽ കുഞ്ഞിമ്മാത | ഭാര്യ | 45 |
| 2 | ,, സൌമിനി | മകൾ | 26 |
| 3 | ,, ലില | ,, | 24 |
| 4 | ,, മാലതി | ,, | 22 |
| 5 | ,, കമല | ,, | 19 |
| 6 | ,, ചന്ദ്രി | ,, | 17 |
| 7 | ,, ബാബു | മകൻ | 15 |
| 8 | ,, സുനിൽകുമാർ | ,, | 11 |

(Sl. No. 6, 7, 8 മൈനർ ആകയാൽ രക്ഷിതാവ് 1-ം നമ്പർകാരി.)

(4)

റഫ്. ഡി2-24848/81. 1982 ഫെബ്രുവരി 4.

തലശ്ശേരി താലൂക്കിൽ ചൊക്ലി അംശം കവിയൂർ ദേശത്ത് താമസമായിരുന്ന മരണപ്പെട്ട വെങ്കണ്ടിയിൽ കൃഷ്ണൻ എന്നാളുടെ പിൻതുടർച്ചാവകാശ സർട്ടിഫിക്കറ്റിനുവേണ്ടി പരേതന്റെ ഭാര്യ വെങ്കണ്ടിയിൽ നാരായണി സമർപ്പിച്ച അപേക്ഷയിൻമേൽ നടത്തിയ അന്വേഷണത്തിൽ താഴെ പറയുന്നവർ പരേതന്റെ അവകാശികളാണെന്ന് കാണുന്നു. അവർക്ക് സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും പരാതിയുണ്ടെങ്കിൽ ഈ പരസ്യം പ്രസിദ്ധപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ആവശ്യമായ രേഖകൾ സഹിതം തഹശീൽദാരുടെ മുൻപാകെ ഹാജരാകേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന പരാതികൾ പരിഗണിക്കപ്പെടുന്നതല്ല.

| ക്രമ നമ്പർ | അവകാശികളുടെ പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | വെങ്കണ്ടിയിൽ നാരായണി | ഭാര്യ | 45 |
| 2 | ,, സുരേഷ്ബാബു | മകൻ | 22 |
| 3 | ,, സരോജിനി | മകൾ | 20 |
| 4 | ,, ശിവദാസൻ | മകൻ | 16 |

(Sl. No. 4 മൈനർ ആകയാൽ രക്ഷിതാവ് 1-ം നമ്പർകാരി)

(5)

റഫ്. ഡി2-36747/81. 1982 ഫെബ്രുവരി 4.

തലശ്ശേരി താലൂക്കിൽ തില്ലങ്കേരി അംശം തില്ലങ്കേരി ദേശത്ത് താമസമായിരുന്ന മരണപ്പെട്ട പി.കെ. കുഞ്ഞപ്പ നമ്പ്യാർ എന്നാളുടെ പിൻതുടർച്ചാവകാശ സർട്ടിഫിക്കറ്റിനു വേണ്ടി പരേതന്റെ മകൻ സി. കെ. രഘുനാഥൻ നമ്പ്യാർ സമർപ്പിച്ച അപേക്ഷയിൻമേൽ നടത്തിയ അന്വേഷണത്തിൽ താഴെ പറയുന്നവർ പരേതന്റെ അവകാശികളാണെന്നു കാണുന്നു. അവർക്ക് സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും പരാതിയുണ്ടെങ്കിൽ ഈ പരസ്യം പ്രസിദ്ധപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ആവശ്യമായ രേഖകൾ സഹിതം തഹശീൽദാരുടെ മുമ്പാകെ ഹാജരാകേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന പരാതികൾ പരിഗണിക്കപ്പെടുന്നതല്ല.

| ക്രമ നമ്പർ | അവകാശികളുടെ പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | സി.കെ. ഓമന അമ്മ | മകൾ | 42 |
| 2 | സി.കെ. ശാന്തകുമാരി അമ്മ | ,, | 39 |
| 3 | സി.കെ. രഘുനാഥൻ നമ്പ്യാർ | മകൻ | 37 |
| 4 | സി.കെ. തങ്കമണി അമ്മ | മകൾ | 35 |
| 5 | സി.കെ. രാജഗോപാലൻ നമ്പ്യാർ | മകൻ | 30 |
| 6 | സി.കെ. നിർമ്മലകുമാരി | മകൾ | 21 |

(6)

റഫ്. ഡി2-694/82. 1982 ഫെബ്രുവരി 4.

തലശ്ശേരി താലൂക്കിൽ കീഴല്ലൂർ അംശം എടയന്നൂര് ദേശത്ത് താമസമായിരുന്ന മരണപ്പെട്ട എ.കെ. കുഞ്ഞിരാമൻ നമ്പ്യാർ എന്നാളുടെ പിൻതുടർച്ചാവകാശ സർട്ടിഫിക്കറ്റിനു വേണ്ടി പരേതന്റെ ഭാര്യ സി. കെ. ശ്രീദേവി അമ്മ സമർപ്പിച്ച അപേക്ഷയിൻമേൽ നടത്തിയ അന്വേഷണത്തിൽ താഴെ പറയുന്നവർ പരേതന്റെ അവകാശികളാണെന്നു കാണുന്നു. അവർക്ക് സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും പരാതിയുണ്ടെങ്കിൽ ഈ പരസ്യം പ്രസിദ്ധപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ആവശ്യമായ രേഖകൾ സഹിതം തഹസീൽദാരുടെ മുമ്പാകെ ഹാജരാകേണ്ടതാണ്. അവധി കഴിഞ്ഞും, തപാൽ മാർഗ്ഗമായും ലഭിക്കുന്ന പരാതികൾ പരിഗണിക്കപ്പെടുന്നതല്ല

| ക്രമ നമ്പർ | അവകാശികളുടെ പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | സി. കെ. ശ്രീദേവിഅമ്മ | ഭാര്യ | 63 |
| 2 | സി. കെ. ബാലഗോപാലൻ നമ്പ്യാർ | മകൻ | 38 |
| 3 | സി. കെ. കമലാക്ഷി | മകൾ | 34 |

(7)

റഫ്. ഡി2-2223/82. 1982 ഫെബ്രുവരി 4.

തലശ്ശേരി താലൂക്കിൽ പാതിരിയാട് അംശം കേളാല്ലൂർ ദേശത്ത് താമസമായിരുന്ന മരണപ്പെട്ട വി. ഗോവിന്ദൻ എന്നാളുടെ പിൻതുടർച്ചാവകാശ സർട്ടിഫിക്കറ്റിനുവേണ്ടി പരേതന്റെ മകൻ പുതുക്കുടി പ്രകാശൻ സമർപ്പിച്ച അപേക്ഷയിൻമേൽ നടത്തിയ അന്വേഷണത്തിൽ താഴെ പറയുന്നർ പരേതന്റെ അവകാശികളാണെന്നു കാണുന്നു. അവർക്ക്, സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും പരാതിയുണ്ടെങ്കിൽ ഈ പരസ്യം പ്രസിദ്ധപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ആവശ്യമായ രേഖകൾ സഹിതം തഹസീൽദാരുടെ മുമ്പാകെ ഹാജരാകേണ്ടതാണ്. അവധി കഴിഞ്ഞും, തപാൽ മാർഗ്ഗമായും ലഭിക്കുന്ന പരാതികൾ പരിഗണിക്കപ്പെടുന്നതല്ല.

| ക്രമ നമ്പർ | അവകാശികളുടെ പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | വെങ്ങിലാട്ടു ചീരു | അമ്മ | 90 |
| 2 | പുതുക്കുടി നാരായണി | ഭാര്യ | 43 |
| 3 | ,, പ്രകാശൻ | മകൻ | 20 |
| 4 | ,, കാർത്ത്യായിനി | മകൾ | 23 |
| 5 | ,, ദിനേശൻ | മകൻ | 16 |
| 6 | ,, ഉഷ | മകൾ | 14 |
| 7 | ,, ലത | ,, | 10 |

(Sl. No. 5, 6, 7 മൈനർ ആകയാൽ രക്ഷിതാവ് 2-ം നമ്പരുകാരി).

(8)

റഫ്. ഡി2-896/82. 1982 ഫെബ്രുവരി 4.

തലശ്ശേരി താലൂക്കിൽ കണ്ണവം അംശം വട്ടോളി ദേശത്ത് താമസമായിരുന്ന മരണപ്പെട്ട അമ്മൽ കൈതേരി നളിനി എന്നാളുടെ പിൻതുടർച്ചാവകാശ സർട്ടിഫി-

ക്കററിനുവേണ്ടി പരേതയുടെ ഭർത്താവ് എ. കെ. ദാമോദരൻ നമ്പ്യാർ സമർപ്പിച്ച അപേക്ഷയിൻമേൽ നടത്തിയ അന്വേഷണത്തിൽ താഴെ പറയുന്നവർ പരേതയുടെ അവകാശികളാണെന്നു കാണുന്നു. അവർക്ക് സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും പരാതിയുണ്ടെങ്കിൽ ഈ പരസ്യം പ്രസിദ്ധപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ആവശ്യമായ രേഖകൾ സഹിതം തഹശിൽദാരുടെ മുൻപാകെ ഹാജരാകേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന പരാതികൾ പരിഗണിക്കപ്പെടുന്നതല്ല.

| ക്രമ നമ്പർ | അവകാശികളുടെ പേരുവിവരം | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | എ. കെ. ദാമോദരൻ നമ്പ്യാർ | ഭർത്താവ് | 55 |
| 2 | എ. കെ. ജയേഷ് | മകൻ | 7 |
| 3 | എ. കെ. കല്ല്യാണിക്കുട്ടിഅമ്മ | അമ്മ | 55 |

(Sl. No. 2, മൈനറാകയാൽ രക്ഷിതാവ് ഒന്നാം നമ്പർകാരൻ).

(9)

നം. ഡി2-1972/82. 1982 ഫെബ്രുവരി 4.

തലശ്ശേരി താലൂക്കിൽ പാനൂർ അംശം പാനൂർ ദേശത്ത് താമസമായിരുന്ന മരണപ്പെട്ട എം. ചിരുട്ടി എന്നാളുടെ പിൻതുടർച്ചാവകാശ സർട്ടിഫിക്കററിനുവേണ്ടി പരേതയുടെ ഭർത്താവ് ജെ. ഗോവിന്ദൻ സമർപ്പിച്ച അപേക്ഷയിൻമേൽ നടത്തിയ അന്വേഷണത്തിൽ താഴെ പറയുന്നവർ പരേതയുടെ അവകാശികളാണെന്ന് കാണുന്നു. അവർക്ക് സർട്ടിഫിക്കററു നൽകുന്നതിൽ ആർക്കെങ്കിലും പരാതിയുണ്ടെങ്കിൽ ഈ പരസ്യം പ്രസിദ്ധപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ആവശ്യമായ രേഖകൾ സഹിതം തഹസിൽദാരുടെ മുൻപാകെ ഹാജരാകേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന പരാതികൾ പരിഗണിക്കപ്പെടുന്നതല്ല.

| ക്രമ നമ്പർ | അവകാശികളുടെ പേർ | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ജെ. ഗോവിന്ദൻ | ഭർത്താവ് | 67 |
| 2 | ജെ. വാസു | മകൻ | 44 |
| 3 | ജെ. പുരുഷു | ,, | 39 |
| 4 | ജെ. അശോകൻ | ,, | 29 |

(10)

നം. D2-1818/82. 1982 ഫെബ്രുവരി 4.

തലശ്ശേരി താലൂക്കിൽ കോടിയേരി അംശം പുന്നോൽ ദേശത്ത് താമസമായിരുന്ന മരണപ്പെട്ട കെ. നാണു എന്നാളുടെ പിൻതുടർച്ചാവകാശ സർട്ടിഫിക്കററിനുവേണ്ടി പരേതന്റെ ഭാര്യ വി. എം. കല്ല്യു സമർപ്പിച്ച അപേക്ഷയിൻമേൽ നടത്തിയ അന്വേഷണത്തിൽ താഴെ പറയുന്നവർ പരേതന്റെ അവകാശികളാണെന്നു കാണുന്നു. അവർക്ക് സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും പരാതിയുണ്ടെങ്കിൽ ഈ പരസ്യം പ്രസിദ്ധപ്പെടുത്തിയ തീയതി മുതൽ 30ദിവസത്തിനകം ആവശ്യമായ രേഖകൾ സഹിതം തഹശിൽദാരുടെ മുമ്പാകെ ഹാജരാകേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന പരാതികൾ പരിഗണിക്കപ്പെടുന്നതല്ല.

| ക്രമ നമ്പർ | അവകാശികളുടെ പേർ | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | വി. എം. കല്ല്യു | ഭാര്യ | 55 |
| 2 | കെ. എം. സരോജിനി | മകൾ | 37 |
| 3 | കെ. എം. രാമദാസ് | മകൻ | 35 |
| 4 | കെ. എം. ശ്യാമള | മകൾ | 33 |
| 5 | കെ. എം. വസന്തം | ,, | 30 |
| 6 | കെ. എം. പ്രേമരാജ് | മകൻ | 27 |
| 7 | കെ. എം. സജിത കുമാരി | മകൾ | 24 |
| 8 | കെ. എം. ശശീന്ദ്ര ബാബു | മകൻ | 21 |
| 9 | കെ. എം. ജീജാ രത്നം | മകൾ | 15 |

(Sl. No. 9 മൈനറാകയാൽ രക്ഷിതാവ് 1-ാം നമ്പർകാരി)

(11)

നം. ഡി2-169/82. 1982 ഫെബ്രുവരി 4.

തലശ്ശേരി താലൂക്കിൽ കതിരൂർ അംശം കതിരൂർ ദേശത്ത് താമസമായിരുന്ന മരണപ്പെട്ട കതീസ്സ എന്നാളുടെ പിൻതുടർച്ചാവകാശ സർട്ടിഫിക്കററിനുവേണ്ടി പരേതയുടെ മകൾ സി. കുഞ്ഞാമിന സമർപ്പിച്ച അപേക്ഷയിൻമേൽ നടത്തിയ അന്വേഷണത്തിൽ താഴെ പറയുന്നവർ പരേതയുടെ അവകാശികളാണെന്ന് കാണുന്നു. അവർക്ക് സർട്ടിഫിക്കററു നൽകുന്നതിൽ ആർക്കെങ്കിലും പരാതിയുണ്ടെങ്കിൽ ഈ പരസ്യ പ്രസിദ്ധപ്പെടുത്തിയ തീയതിമുതൽ 30 ദിവസത്തിനകം ആവശ്യമായ രേഖകൾ സഹിതം തഹശിൽദാരുടെ മുൻപാകെ ഹാജരാകേണ്ടതാണ്. അവധികഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന പരാതികൾ പരിഗണിക്കപ്പെടുന്നതല്ല.

| അവകാശിയുടെ പേർ | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|
| സി. കുഞ്ഞാമിന | മകൾ | 55 |

തലശ്ശേരി.

കെ. വൽസലൻ,
തഹശിൽദാർ.

---

## Thaliparamba Taluk

തളിപ്പറമ്പ് താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

നം. സി5-744/82. 1982 ഫെബ്രുവരി 1.

മലപ്പട്ടം അംശം അടിച്ചേരി ദേശത്ത് പാലങ്ങാടൻ ചിരുതൈഅമ്മ എന്നാൾ മരണപ്പെട്ടിരിക്കുന്നു. ടിയാളുടെ അനന്തരാവകാശികളെ സ്ഥാപിച്ചു കിട്ടുന്നതിനു വേണ്ടി ഈ ആഫീസിൽ ബോധിപ്പിക്കപ്പെട്ട അപേക്ഷയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരെ അനന്തരാവകാശികളായി റിപ്പോർട്ട് ചെയ്യപ്പെട്ടിരിക്കുന്നു.

| പേര് | മരിച്ചവരുമായുള്ള ബന്ധം | വയസ്സ് |
|---|---|---|
| പാലങ്ങാടൻ നാരായണിഅമ്മ | മകൾ | 43 |

മേൽപ്പറഞ്ഞവരെ ചേർത്ത് ഒരു പിൻതുടർച്ചാവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം തളിപ്പറമ്പ് തഹസിൽദാരെ നേരിട്ട് എഴുതി ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞു വരുന്നതോ, തപാലിൽ വരുന്നതോ ആയ ആക്ഷേപങ്ങൾ സ്വീകരിക്കപ്പെടുന്നതല്ല.

(2)

നം. സി5-821/82. 1982 ഫെബ്രുവരി 2.

നടുവിൽ അംശം നടുവിൽ ദേശത്ത് പി. വി. മത്തായി പായാട്ടുപറമ്പ സെന്റ് ജോസഫ് യു. പി. സ്കൂൾ അദ്ധ്യാപകൻ എന്നാൾ മരണപ്പെട്ടിരിക്കുന്നു. ടിയാന്റെ അനന്തരാവകാശികളെ സ്ഥാപിച്ചു കിട്ടുന്നതിനു വേണ്ടി ഈ ഓഫീസിൽ ബോധിപ്പിക്കപ്പെട്ട അപേക്ഷയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരെ അനന്തരാവകാശികളായി റിപ്പോർട്ട് ചെയ്യപ്പെട്ടിരിക്കുന്നു.

| | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പി. എ. ശോശാമ്മ | ഭാര്യ | 36 |
| 2 | ഡിന്നി മാത്യു | മകൻ | 11 |
| 3 | ഡോളിക്കുട്ടി മാത്യു | മകൾ | 9 |
| 4 | ഡോണി മാത്യു | മകൻ | 4 |
| 5 | ഏലി | അമ്മ | 72 |

മേൽപ്പറഞ്ഞവരെചേർത്ത് ഒരു പിൻതുടർച്ചാവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം

ഉണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം തളിപ്പറമ്പ് താസിൽദാരെ നേരിട്ട് എഴുതി ബോധിപ്പിക്കേണ്ടതാണ്, അവധി കഴിഞ്ഞു വരുന്നതോ തപാലിൽ വരുന്നതോ ആയ ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(3)

റഫ്. സി5-279/82. 1982 ഫെബ്രുവരി 2.

മടിക്കൈ അംശം ഏച്ചിക്കാനം ദേശത്ത് എ. സി. മാധവൻനായർ എന്നാൾ മരണപ്പെട്ടിരിക്കുന്നു. ടിയാൻെറ അനന്തരാവകാശികളെ സ്ഥാപിച്ചു കിട്ടുന്നതിനുവേണ്ടി ഈ ആഫീസിൽ ബോധിപ്പിക്കപ്പെട്ട അപേക്ഷയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരെ അനന്തരാവകാശികളായി റിപ്പോർട്ട് ചെയ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | കിണററുപുരയിൽ സുലോചന പിള്ളയാതിരിഅമ്മ, പയ്യന്നൂർ അംശം, കൊക്കാനിശ്ശേരി ദേശം | ഭാര്യ | 57 |
| 2 | കെ. രവീന്ദ്രനാഥ് ,, | മകൻ | 41 |
| 3 | കെ. ലീല ,, | മകൾ | 39 |
| 4 | കെ. സേതുമാധവൻ | മകൻ | 37 |
| 5 | കെ. രാധ | മകൾ | 34 |
| 6 | കെ. പ്രേമചന്ദ്രൻ | മകൻ | 32 |
| 7 | കെ. ബേബി സുലേഖ | മകൾ | 26 |
| 8 | കെ. മധുമതി | ,, | 22 |

മേൽപ്പറഞ്ഞവരെ ചേർത്ത് ഒരു പിൻതുടർച്ചാവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം തളിപ്പറമ്പ് താസിൽദാരെ നേരിട്ട് എഴുതി ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞു വരുന്നതോ, തപാലിൽ വരുന്നതോ ആയ ആക്ഷേപങ്ങൾ സ്വീകരിക്കപ്പെടുന്നതല്ല.

(4)

റഫ്. സി5-849/82. 1982 ഫെബ്രുവരി 3.

തളിപ്പറമ്പ് അംശം കീഴാററൂർ ദേശത്ത് കാരോത്ത് വീട്ടിൽ രാഘവൻ നമ്പ്യാർ എന്നാൾ മരണപ്പെട്ടിരിക്കുന്നു. ടിയാളുടെ അനന്തരാവകാശികളെ സ്ഥാപിച്ചു കിട്ടുന്നതിനുവേണ്ടി ഈ ഓഫീസിൽ ബോധിപ്പിക്കപ്പെട്ട അപേക്ഷയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരെ അനന്തരാവകാശികളായി റിപ്പോർട്ട് ചെയ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | കാരോത്ത്‌വീട്ടിൽ പാർവ്വതിഅമ്മ | അമ്മ | 63 |
| 2 | പടിഞ്ഞാറെക്കര പത്മിനി | ഭാര്യ | 34 |
| 3 | ,, ജയചന്ദ്രൻ | മകൻ | 11 |
| 4 | ,, ജ്യോതി | മകൾ | 7 |

മേൽപ്പറഞ്ഞവരെ ചേർത്ത് ഒരു പിൻതുടർച്ചാവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം തളിപ്പറമ്പ് തഹശീൽദാരെ നേരിട്ടു എഴുതി ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞു വരുന്നതോ തപാലിൽ വരുന്നതോ ആയ ആക്ഷേപങ്ങൾ സ്വീകരിക്കപ്പെടുന്നതല്ല.

(5)

റഫ്. സി5-848/82. 1982 ഫെബ്രുവരി 3.

മോറാഴ അംശം കാനൂൽ ദേശത്ത് കോരൻചിറത്ത് രാമൻനായർ, റിട്ടയേർഡ് ഫോറസ്ററർ എന്നാൾ മരണപ്പെട്ടിരിക്കുന്നു. ടിയാൻെറ അനന്തരാവകാശികളെ സ്ഥാപിച്ചു കിട്ടുന്നതിനുവേണ്ടി ഈ ഓഫീസിൽ ബോധിപ്പിക്കപ്പെട്ട അപേക്ഷയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരെ അനന്തരാവകാശികളായി റിപ്പോർട്ടു ചെയ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | പുളുക്കൂൽകുഞ്ഞിരാമൻ | ആദ്യഭാര്യയിലെ മകൻ | 48 |
| 2 | ,, ബാലകൃഷ്ണൻ | ,, | 45 |
| 3 | ,, ഭാസ്കരൻ | ,, | 43 |
| 4 | ,, ചന്ദ്രൻ | ,, | 40 |
| 5 | ,, നാരായണൻ | ,, | 34 |
| 6 | ,, ശ്രീധരൻ | ,, | 27 |
| 7 | ,, രാജു | ,, | 25 |
| 8 | മയിലാട്ടു പുതിയവീട്ടിൽ മാധവിഅമ്മ | രണ്ടാം ഭാര്യ | 54 |
| 9 | ,, യശോദ | രണ്ടാം ഭാര്യയിലെ മകൾ | 19 |
| 10 | ,, രാധ ,, | ,, | 17 |
| 11 | ,, ജനാർദ്ദനൻ ,, | മകൻ | 13 |

മേൽപ്പറഞ്ഞവരെ ചേർത്ത് ഒരു പിൻതുടർച്ചാവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം തളിപ്പറമ്പ് താസിൽദാരെ നേരിട്ട് എഴുതി ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞു വരുന്നതോ, തപാലിൽ വരുന്നതോ ആയ ആക്ഷേപങ്ങൾ സ്വീകരിക്കപ്പെടുന്നതല്ല.

(6)

റഫ് സി. 5-723/82. 1982 ഫെബ്രുവരി 4.

കൊളച്ചേരി അംശം കൊളച്ചേരി ദേശത്ത് കുന്നുമ്പ്രത്ത് രാമൻ ഉദയവർമ്മനാശാരി എന്നാൾ മരണപ്പെട്ടിരിക്കുന്നു. ടിയാളുടെ അനന്തരാവകാശികളെ സ്ഥാപിച്ചു കിട്ടുന്നതിനുവേണ്ടി ഈ ആഫീസിൽ ബോധിപ്പിക്കപ്പെട്ട അപേക്ഷയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരെ അനന്തരാവകാശികളായി റിപ്പോർട്ട് ചെയ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | കെ. ഗോവിന്ദൻ ആശാരി | മകൻ | 61 |
| 2 | ഭാസ്കരൻ | ,, | 46 |
| 3 | ലക്ഷ്മി | മകൾ | 55 |
| 4 | രോഹിണി | ,, | 50 |
| 5 | സരോജിനി | മരണപ്പെട്ട മകൻെറ ഭാര്യ | 40 |
| 6 | പ്രഭാകരൻ | മരണപ്പെട്ട മകൻെറ മകൻ | 22 |
| 7 | പത്മനാഭൻ | ,, | 18 |
| 8 | സാവിത്രി | ,, മകൾ | 15 |
| 9 | അനിത | ,, മകൾ | 12 |
| 10 | ലത | ,, ,, | 9 |

മേൽപ്പറഞ്ഞവരെ ചേർത്ത് ഒരു പിന്തുടർച്ചാവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലുംആക്ഷേപം ഉണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം തളിപ്പറമ്പ് തഹശീൽദാരെ നേരിട്ട് എഴുതി ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞ് വരുന്നതോ തപാലിൽ വരുന്നതോ ആയ ആക്ഷേപങ്ങൾ സ്വീകരിക്കപ്പെടുന്നതല്ല.

(2)

റഫ്. സി 5-866/82. 1982 ഫെബ്രുവരി 4.

ചെങ്ങളായി അംശം ചെങ്ങളായി ദേശത്ത് മാടാളൻെറകത്ത് പുതിയപുരയിൽ പാത്തുമ്മ എന്നാൾ മരണപ്പെട്ടിരിക്കുന്നു. ടിയാളുടെ അനന്തരാവകാശികളെ സ്ഥാപിച്ചുകിട്ടുന്നതിനുവേണ്ടി ഈ ആഫീസിൽ ബോധിപ്പിക്കപ്പെട്ട അപേക്ഷയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരെ അനന്തരാവകാശികളായി റിപ്പോർട്ട് ചെയ്യപ്പെട്ടിരിക്കുന്നു.

| പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|
| മാടാളൻകത്ത് പുതിയ പുരയിൽ മറിയുമ്മ | മകൾ | 40 |

മേൽപ്പറഞ്ഞവരെ ചേർത്ത് ഒരു പിന്തുടർച്ചാവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം തളിപ്പറമ്പ് തഹസിൽദാരെ നേരിട്ട് എഴുതി ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞുവരുന്നതോ തപാലിൽ വരുന്നതോ ആയ ആക്ഷേപങ്ങൾ സ്വീകരിക്കപ്പെടുന്നതല്ല.

(8)

റഫ്. സി5-867/82. 1982 ഫെബ്രുവരി 5.

പയ്യന്നൂർ അംശം പയ്യന്നൂർ ദേശത്ത് അത്തായിക്കോടി എന്ന കല്യാണി അമ്മ എന്നാൾ മരണപ്പെട്ടിരിക്കുന്നു. ടിയാളുടെ അനന്തരാവകാശികളെ സ്ഥാപിച്ചു കിട്ടുന്നതിനുവേണ്ടി ഈ ഓഫീസിൽ ബോധിപ്പിക്കപ്പെട്ട അപേക്ഷയിന്മേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരെ അനന്തരാവകാശികളായി റിപ്പോർട്ട് ചെയ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | അത്തായി ദൃശ്മിണി അമ്മ | മകൾ | 48 |
| 2 | ,, സീതാരാമൻ | മകൻ | 42 |
| 3 | ,, ഭാരതി | മകൾ | 35 |
| 4 | ,, വിമലൻ | മകൻ | 31 |

മേൽപ്പറഞ്ഞവരെ ചേർത്ത് ഒരു പിന്തുടർച്ചാവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം തളിപ്പറമ്പ് താസിൽദാരെ നേരിട്ട് എഴുതി ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞു വരുന്നതോ, തപാലിൽ വരുന്നതോ ആയ ആക്ഷേപങ്ങൾ സ്വീകരിക്കപ്പെടുന്നതല്ല.

(9)

റഫ്. സി5-1022/82. 1982 ഫെബ്രുവരി 9.

ചേലേരി അംശം ചേലേരി ദേശത്ത് എ. വി. ശങ്കര മാരാർ എന്നാൾ മരണപ്പെട്ടിരിക്കുന്നു. ടിയാളുടെ അനന്തരാവകാശികളെ സ്ഥാപിച്ചു കിട്ടുന്നതിനുവേണ്ടി ഈ ഓഫീസിൽ ബോധിപ്പിക്കപ്പെട്ട അപേക്ഷയിന്മേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരെ അനന്തരാവകാശികളായി റിപ്പോർട്ട് ചെയ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | എ. വി. മാധവി അമ്മ | അമ്മ | 80 |
| 2 | കെ. പി. പത്മിനി | ഭാര്യ | 40 |
| 3 | കെ. പി. ചന്ദ്രഭാനു | മകൻ | 20 |

മേൽപ്പറഞ്ഞവരെ ചേർത്ത് ഒരു പിന്തുടർച്ചാവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം തളിപ്പറമ്പ് തഹസിൽദാരെ നേരിട്ട് എഴുതി ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞു വരുന്നതോ, തപാലിൽ വരുന്നതോ ആയ ആക്ഷേപങ്ങൾ സ്വീകരിക്കപ്പെടുന്നതല്ല

(10)

റഫ്. സി5-850/82. 1982 ഫെബ്രുവരി 8.

കോറോം അംശം കോറോം ദേശത്ത് വി. പി. ഗോവിന്ദൻ നമ്പൂതിരി എന്നാൾ മരണപ്പെട്ടിരിക്കുന്നു. ടിയാളുടെ അനന്തരാവകാശികളെ സ്ഥാപിച്ചു കിട്ടുന്നതിനു വേണ്ടി ഈ ഓഫീസിൽ ബോധിപ്പിക്കപ്പെട്ട അപേക്ഷയിന്മേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരെ അനന്തരാവകാശികളായി റിപ്പോർട്ട് ചെയ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കെ. കുഞ്ഞിലക്ഷ്മിക്കുട്ടിയമ്മ പയ്യന്നൂർ അംശം ദേശം | ഭാര്യ | 58 |
| 2 | കെ. ഭവാനിക്കുട്ടി | മകൾ | 35 |
| 3 | കെ. വി. നളിനാക്ഷൻ | മകൻ | 27 |
| 4 | കെ. ഗോവിന്ദൻകുട്ടി | ,, | 25 |
| 5 | കെ. വിനയകുമാർ | ,, | 21 |
| 6 | എം. പ്രേമകുമാരി | മരണപ്പെട്ട മകന്റെ ഭാര്യ | 35 |
| 7 | എം. സുധീർ | ,, മകൻ | 10 |
| 8 | എം. സതീശൻ | ,, ,, | 8 |
| 9 | എം. ബിജു | ,, ,, | 5 |
| 10 | എം. ശ്രീജു | ,, ,, | 3 |

മേൽപ്പറഞ്ഞവരെ ചേർത്ത് ഒരു പിന്തുടർച്ചാവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം തളിപ്പറമ്പ് താസിൽദാരെ നേരിട്ട് എഴുതി ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞു വരുന്നതോ തപാലിൽ വരുന്നതോ ആയ ആക്ഷേപങ്ങൾ സ്വീകരിക്കപ്പെടുന്നതല്ല.

Sl. No. 6, 7 മുതൽ 10 വരെ മൈനർമാരുടെ രക്ഷിതാവ് ആകുന്നു.

(11)

റഫ്. സി5-1086/82. 1932 ഫെബ്രുവരി 15.

തടിക്കടവ് അംശം തടിക്കടവ് ദേശത്ത് കാപ്പാടൻ ലക്ഷ്മണൻ എന്നാൾ മരണപ്പെട്ടിരിക്കുന്നു. ടിയാളുടെ അനന്തരാവകാശികളെ സ്ഥാപിച്ചു കിട്ടുന്നതിനുവേണ്ടി ഈ ഓഫീസിൽ ബോധിപ്പിക്കപ്പെട്ട അപേക്ഷയിന്മേൽ അന്വേഷണം നടത്തിയതിൽ താഴെപ്പറയുന്നവരെ അനന്തരാവകാശികളായി റിപ്പോർട്ടു ചെയ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|---|
| 1 | നാലുപുരപ്പാട്ടിൽ | കല്യാണി | ഒന്നാം ഭാര്യ | 37 |
| 2 | ,, | വിജയകുമാർ | മകൻ | 16 |
| 3 | ,, | മല്ലികാദേവി | മകൾ | 14 |
| 4 | ,, | രാധാമണി | ,, | 13 |
| 5 | ,, | രാധാകൃഷ്ണൻ | മകൻ | 12 |
| 6 | പട്ടേരി | ജാനകി | രണ്ടാം ഭാര്യ | 40 |
| 7 | ,, | ഗീത | മകൾ | 10 |

മേൽപ്പറഞ്ഞവരെ ചേർത്ത് ഒരു പിന്തുടർച്ചാവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം തളിപ്പറമ്പ് തഹസിൽദാരെ നേരിട്ട് എഴുതി ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞു വരുന്നതോ, തപാലിൽ വരുന്നതോ ആയ ആക്ഷേപങ്ങൾ സ്വീകരിക്കപ്പെടുന്നതല്ല.

(ഒപ്പ്)
തളിപ്പറമ്പ്. തഹസിൽദാർ.

---

## Kasaragod Taluk

## NOTICES

(1)

Ref. B4-1516/82. *30th January* 1982

Notice is hereby given to all whom it may co cern that Sreemathi Kadeejamma Mohammed w/o Mohommed residing at Door No. P VII-1201, Peringa P. O. Uppala has filed an application 5 this office f the grant of a legal heirship certificate in respect the legal heirs of late Sri M. Mohammed Mammunhi that it has been reported to th office, that the persons named in the schedule bel

are the legal heirs of the said late Sri M. Mohammed that it is proposed to issue a legal heirship certificate accordingly to the petitioner, and that objections if any, against the issue of the said legal heirship certificate should be filed in person before the Tahsildar, Kasaragod within 30 days of the date of publication of this notice in the Kerala Government Gazette. Objections sent by post or filed after the stipulated time will not be considered.

SCHEDULE

| *Sl. No.* | *Name of legal heirs* | *Relationship to the deceased* | *Age* |
|---|---|---|---|
| 1 | Kadeejamma, M. | wife | 30 years |
| 2 | Khairunnisa, M. | daughter | 13 ,, |
| 3 | Noorjahan, M. | ,, | 11 ,, |
| 4 | Farook Mohammed, M. | son | 3 ,, |
| 5 | Mammunhi | father | 70 ,, |
| 6 | Kunhalimma | mother | 60 ,, |

(2)

Ref.B4-21318/81. 1st February 1982.

Notice is hereby given to all whom it may concern that Srimathi Muthakke w/o late B. Ananda Shetty residing at Kaje,Shiribagilu Village,Kasaragod Taluk has filed an application to this office for the grant of a legal heirship certificate in respect of the legal heirs of late B. Ananda Shetty s/o Madanappa Shetty that it has been reported to this office, that the persons named in the schedule below are the legal heirs of the said late B. Ananda Shetty that it is proposed to issue a legal heirship certificate accordingly to the petitioner and that objections if any against the issue of the said legal heirship certificate should be filed in person before the Tahsildar, Kasaragod within 30 days of the date of publication of this notice in the Kerala Government Gazette. Objections sent by post or filed after the stipulated time will not be considered.

SCHEDULE

| *Sl. No.* | *Name of the legal heirs* | *Relationship to the deceased* | *Age* |
|---|---|---|---|
| 1 | Muthakke | wife | 26 years |
| 2 | Ganesha | son | 3 ,, |
| 3 | Manakke | mother | 80 ,, |

B. PURUSHOTHAMAN,
*Tahsildar.*

Kasaragod.

NOTIFICATIONS—(*Contd.*)

## TRIVANDRUM DISTRICT

### Trivandrum Taluk

പരസ്യം

(1)

A5-2158/82. 1982 ഫെബ്രുവരി 12.

ടൂറിസ്റ്റ് ഡിപ്പാർട്ടുമെന്റിൽ കുക്ക് ആയി ജോലിനോക്കി പെൻഷൻ വാങ്ങി വരവെ അന്തരിച്ചുപോയ ശ്രീ. പി. ജനാർദ്ദനന്റെ അനന്തരാവകാശികൾക്ക് കിട്ടാനുള്ള പെൻഷൻ കുടിശ്ശികയും ഫാമിലി പെൻഷനും ലഭിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നുകാണിച്ച് പട്ടം മരപ്പാലത്തിനു സമീപം T. C. 3/1916-ാം നമ്പർ പണയിൽ വീട്ടിൽ ശ്രീമതി ബി. ഭാഗീരഥി ബോധിപ്പിച്ച അപേക്ഷ കടകംപള്ളി വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി വന്ന റിപ്പോർട്ട് കൊണ്ടും മരണ സർട്ടിഫിക്കററ് കൊണ്ടും ടിയാൻ 27-8-1981-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ബി. ഭാഗീരഥി | ഭാര്യ | 62 |
| 2 | പി. വസന്തകുമാരി | മകൾ | 37 |
| 3 | ജെ. ദേവരാജൻ | മകൻ | 35 |
| 4 | ജെ. രത്നാകരൻ | ,, | 34 |
| 5 | പി. ഇന്ദിര | മകൾ | 30 |
| 6 | പി. ശൈലജകുമാരി | ,, | 26 |
| 7 | ജെ. വിജയചന്ദ്രബാബു | മകൻ | 23 |
| 8 | ജെ. സജി | ,, | 20 |
| 9 | പി. ഷീജ | മകൾ | 13 |

മേൽപ്പറഞ്ഞ 2 മുതൽ 8 വരെ കക്ഷികൾ 1-ാം കക്ഷി പേരിൽ പറഞ്ഞിട്ടുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. മൈനർ സന്താനം അപേക്ഷകക്ഷിയായ ശ്രീമതി ബി. ഭാഗീരഥിയുടെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയതു ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(2)

A5-3253/82. 1982 ഫെബ്രുവരി 12.

കരമന ഗവൺമെന്റ് ബോയിസ് ഹൈസ്കൂളിൽ അദ്ധ്യാപകനായി ജോലിനോക്കി വരവെ അന്തരിച്ചുപോയ ശ്രീ. എച്ച്. രാമലിംഗത്തിന്റെ അനന്തരാവകാശികൾക്ക് ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശസർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് തമ്പാനൂർ ധർമ്മാലയം റോഡിൽ T. C. 25/1322-ൽ താമസം ശ്രീമതി ആർ. സരസ്വതിഅമ്മാൾ ബോധിപ്പിച്ച അപേക്ഷ വഞ്ചിയൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി വന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കററുകൊണ്ടും ടിയാൻ 19-10-1981-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | R. സരസ്വതി അമ്മാൾ | ഭാര്യ | 24 |
| 2 | R. ഹരിഹരൻ | പിതാവ് | 64 |
| 3 | സുബ്ബമ്മാൾ | മാതാവ് | 55 |
| 4 | ഹരിഷ്കുമാർ | മകൻ | 3 |

മേൽപ്പറഞ്ഞ 2-ഉം 3-ഉം കക്ഷികൾ 1-ാം കക്ഷി പേരിൽ പറഞ്ഞിട്ടുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. മൈനർ സന്താനം മാതാവായ ശ്രീമതി ആർ. സരസ്വതിഅമ്മാളുടെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(3)

A5-31809/81. 1982 ഫെബ്രുവരി 12.

ടൂറിസ്റ്റ് ഡിപ്പാർട്ടുമെന്റിൽ ജോലി നോക്കി പെൻഷൻ വാങ്ങിവരവെ അന്തരിച്ചു പോയ ശ്രീ. വാസുദേവൻ പിള്ളയുടെ അനന്തിരാവകാശികൾക്ക് ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള പെൻഷൻ കുടിശ്ശിക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് ഉള്ളൂർ ഗ്രാമം നവലയ്യം നിലയത്തിൽ ശ്രീമതി പി. കമലമ്മ ബോധിപ്പിച്ച അപേക്ഷ ഉള്ളൂർ

വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടു കൊണ്ടും മരണ സർട്ടിഫിക്കറ്റു കൊണ്ടും ടിയാൻ 27-11-81-ൽ മരിച്ചു പോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേ ഉള്ളൂവെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പൊന്നമ്മ കമലമ്മ | ഭാര്യ | 65 |
| 2 | കമലമ്മ സരോജിനി അമ്മ | മകൾ | 30 |
| 3 | കമലമ്മ രാധാമണി | ,, | 28 |

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശസർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതും ആകുന്നു.

(4)

A5-1773/82. 1982 ഫെബ്രുവരി 12.

തിരുവനന്തപുരം സെൻട്രൽ ഹൈസ്കൂളിൽ അദ്ധ്യാപികയായി ജോലി നോക്കി വരവെ മരിച്ചു പോയ ശ്രീമതി. കെ. തങ്കമ്മാളുടെ അനന്തരാവകാശികൾക്ക് ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് ശ്രീമംഗലം വാർഡിൽ T. C. 27/165-ാം നമ്പർ ശ്രീ നിലയത്തിൽ താമസം ശ്രീ. എൽ. കൃഷ്ണമൂർത്തി ബോധിപ്പിച്ച അപേക്ഷ വഞ്ചിയൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വന്ന റിപ്പോർട്ട് കൊണ്ടും മരണ സർട്ടിഫിക്കറ്റു കൊണ്ടും ടിയാൾ 20-11-81-ൽ മരിച്ചുപോയതായും ടിയാളുടെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളൂവെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതയുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | എൽ. കൃഷ്ണമൂർത്തി | ഭർത്താവ് | 62 |
| 2 | ടി. ഹേമലത | മകൾ | 25 |
| 3 | ടി. രാജേശ്വരി | ,, | 22 |

മേൽപ്പറഞ്ഞ 2-ഉം 3-ഉം കക്ഷികൾ 1-ാം കക്ഷിയുടെ പേരിൽ പരേതയ്ക്കുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതയുടെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്, എസ്. ശശികുമാരൻ നായർ,
തിരുവനന്തപുരം. തഹശീൽദാർ.

# QUILON DISTRICT

## Quilon Taluk

കൊല്ലം താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

സി2-1132/82. 1982 ഫെബ്രുവരി 10.

കൊല്ലം താലൂക്കിൽ, കിളികൊല്ലൂർ വില്ലേജിൽ കന്നിമേൽചേരിയിൽ കല്ലുംമൂട്ടിൽ വീട്ടിൽ താമസിച്ചിരിക്കവെ മരണമടഞ്ഞ ശ്രീ. പി. രാമൻപിള്ള, റേഷൻകട നടത്തുന്നതിന് കൊല്ലം താലൂക്ക് സപ്ലൈ ആഫീസിൽ സെക്യൂരിറ്റി വച്ചിട്ടുള്ള 350 രൂപാ തിരികെ വാങ്ങുന്നതിലേക്ക് ടി വീട്ടിൽ ശ്രീമതി കെ. ഭാർഗ്ഗവി അമ്മ ബോധിപ്പിച്ചു വന്ന അപേക്ഷ കിളികൊല്ലൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി. അതിൻ പ്രകാരം ശ്രീ. രാമൻപിള്ള 26-2-1981-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെപ്പറയുന്നവർ മാത്രമുള്ളതായി ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കെ. ഭാർഗ്ഗവി അമ്മ | ഭാര്യ | |
| 2 | എൻ. സുകുമാരപിള്ള | മകൻ | 46 |
| 3 | ആർ. ഭാസ്കരപിള്ള | ,, | 43 |
| 4 | ആർ. ചെല്ലപ്പൻപിള്ള | ,, | 39 |
| 5 | ബി. വിജയലക്ഷ്മി അമ്മ | മകൾ | 36 |
| 6 | ബി. ലീലാവതിഅമ്മ | ,, | 33 |
| 7 | ആർ. പാർത്ഥസാരഥിപിള്ള | | 29 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ടു മുതൽ ഏഴുവരെ പേരുകാർ തങ്ങൾക്കുള്ള അവകാശം ഒന്നാം പേരുകാരിക്ക് ഒഴിഞ്ഞുകൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്. ആകയാൽ പരേതന് ലഭിക്കുവാനുള്ള ടി തുക വാങ്ങുവാനുള്ള ഏകാവകാശി ശ്രീമതി കെ. ഭാർഗ്ഗവി അമ്മ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുൻപാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

(ഒപ്പ്)
കൊല്ലം. തഹശീൽദാർ.

## Kottarakkara Taluk

പരസ്യം

എ6-184/82. 1982 ജനുവരി 22.

കൊട്ടാരക്കര താലൂക്കിൽ വെളിയം വില്ലേജിൽ കിഴക്കേക്കര മുറിയിൽ സത്യന്‌ഭവനത്തിൽ നാരായണൻ സത്യനാഥൻ 6-8-1978-ൽ മരിച്ചുപോയിട്ടുള്ളതാണ്. പരേതൻ പൂയപ്പള്ളി ട്രാവൻകൂർ സ്റ്റേറ്റു ബാങ്കിൽ 800 രൂപയ്ക്ക് പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരിച്ചെടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടുകൊണ്ട് പരേതന്റെ ഭാര്യ ശ്രീമതി ലക്ഷ്മി ഹൈമവതി കൊട്ടാരക്കര താലൂക്കു തഹശീൽദാർ മുമ്പാകെ അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാണ്. ടി അപേക്ഷയിന്മേൽ അന്വേഷണവും അവകാശ വിചാരണയും നടത്തിയതിൽ പരേതന്റെ അവകാശികളായി താഴെ പറയുന്നവർ മാത്രമാണുള്ളതെന്ന് കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ലക്ഷ്മി ഹൈമവതി | ഭാര്യ | 35 |
| 2 | ഗോകുലദാസ് | മകൻ | 14 |
| 3 | ദേവകുമാർ | ,, | 12 |
| 4 | ശ്രീകുമാർ | ,, | 10 |
| 5 | സതുപ്രഭ | മകൾ | 8 |
| 6 | യമുന | ,, | 6 |
| 7 | കൊച്ചിക്കാ പാർവതി | മാതാവ് | 75 |

മുകളിൽ പറയുന്ന 2 മുതൽ 6 വരെയുള്ള കക്ഷികൾ മൈനർകളും 1-ാം കക്ഷിയായ മാതാവിന്റെ സംരക്ഷണയിലും കഴിയുന്നു. മുകളിൽ പറയുന്ന 7-ാം കക്ഷി തനിക്കുള്ള അവകാശം 1-ാം കക്ഷിക്കു വിട്ടുകൊടുത്തുകൊണ്ട് മൊഴി നൽകിയിട്ടുണ്ട്. ആയതിനാൽ പരേതൻ പൂയപ്പള്ളി ട്രാവൻകൂർ സ്റ്റേറ്റു ബാങ്കിൽ 800 രൂപക്ക് പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരിച്ചെടുക്കുന്നതിനുള്ള അവകാശി [illegible] ഭാര്യ ശ്രീമതി ലക്ഷ്മി ഹൈമവതി മാത്രമാണ്. [illegible]ിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ

പരസ്യപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനുള്ളിൽ കൊട്ടാരക്കര താലൂക്ക് തഹശീൽദാർ മുമ്പാകെ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കണം. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപം പരിഗണിക്കുന്നതല്ല.

(ഒപ്പ്)
കൊട്ടാരക്കര. തഹശീൽദാർ.

---

# ALLEPPEY DISTRICT

## Shertallai Taluk

### പരസ്യം

ഡി2-1221/82. 1982 ജനുവരി 28.

ചേർത്തല താലൂക്കിൽ തുറവൂർ വടക്ക് വില്ലേജിൽ പുത്തൻകുളത്തിൽ പാറു 28-12-1977-ൽ മരിച്ചുപോയി എന്നും ടിയാൾക്കു ചേർത്തല ലാന്റ് ട്രൈബ്യൂണലിൽ നിന്നും ലഭിക്കുവാനുള്ള ഉദ്ദേശം 2,000 രൂപയ്ക്കു താഴെയുള്ള തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ടിയാളുടെ മക്കളായ പാറു ജാനകി, പാറു ദേവകി എന്നിവർ ബോധിപ്പിച്ച അപേക്ഷ തുറവൂർ വടക്ക് വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിയതിലും മരണ സർട്ടിഫിക്കറ്റുപ്രകാരവും ശ്രീമതി പാറു 28-12-1977-ൽ മരിച്ചുപോയിയെന്നും ടിയാളുടെ നിയമാനുസൃതമായ അവകാശികൾ മക്കളായ പാറു ജാനകി, പാറു ദേവകി എന്നിവർ മാത്രമാണെന്ന് റിപ്പോർട്ടു കിട്ടിയിരിക്കുന്നു.

പരേതയ്ക്ക് ലാന്റ് ട്രൈബ്യൂണലിൽ നിന്നും ലഭിക്കുവാനുള്ള തുക കൈപ്പറ്റുന്നതിനുള്ള നിയമാനുസൃതമായ അവകാശികൾ മുകളിൽ പറഞ്ഞിരിക്കുന്നവർ മാത്രമാണെന്ന് ഒരു അവകാശസർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ഓഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞോ തപാൽ മുഖേനയോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
ചേർത്തല. തഹശീൽദാർ.

---

# IDUKKI DISTRICT

## Thodupuzha Taluk

തൊടുപുഴ താലൂക്കാഫീസിൽ നിന്നും പരസ്യം ചെയ്യുന്നത്.

No. A7-1001/82. 1982 ഫെബ്രുവരി 9.

തൊടുപുഴ താലൂക്കിൽ കാരിക്കോട് വില്ലേജിൽ തെക്കുംഭാഗം കരയിൽ വടക്കുംപറമ്പിൽ ബേബി എന്നു വിളിക്കുന്ന കുര്യാക്കോസ് ഭാര്യ മേരി അവരുടെ ഭർത്താവ് 1981 ഒക്ടോബർ മാസം മരിച്ചുപോയിട്ടുള്ളതായും അദ്ദേഹം സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ തെക്കുംഭാഗം ബ്രാഞ്ചിൽ നിക്ഷേപിച്ചിട്ടുള്ള 1300 രൂപ അപേക്ഷകയുടെയും കുട്ടികളായ 1 ജമ്മ ഗാൽഗാനി 2. ജിയോ എന്നിവരുടെയും പേരിലേക്ക് മാറുന്നതിനായി ഒരു അവകാശസർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് 1982 ജനുവരി മാസം 22-ന് തന്നിരുന്ന അപേക്ഷ കാരിക്കോട് വില്ലേജ് ആഫീസർവഴി അന്വേഷണം നടത്തിയതിൽ കാരിക്കോട് വില്ലേജിൽ തെക്കുംഭാഗം കരയിൽ വടക്കുംപറമ്പിൽ ബേബി എന്നു വിളിക്കുന്ന കുര്യാക്കോസ് 13-10-1981-ൽ മരിച്ചുപോയിട്ടുള്ളതായും പരേതന് താഴെ പറയുന്നവർ മാത്രം അവകാശികൾ ഉള്ളതായും അറിയുന്നു.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | മേരി | ഭാര്യ | 36 |
| 2 | ജമ്മ ഗാൽഗാനി | മകൻ | 10 |
| 3 | ജിയോ | മകൻ | 11 |

ആയതിനാൽ മരിച്ചുപോയ കാരിക്കോട് വില്ലേജിൽ തെക്കുംഭാഗം കരയിൽ വടക്കുംപറമ്പിൽ കുര്യാക്കോസിന്റെ പേരിൽ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ തെക്കുംഭാഗം ബ്രാഞ്ചിൽ നിക്ഷേപിച്ചിട്ടുള്ള 1300 രൂപക്ക് അവകാശികൾ മേൽപറഞ്ഞ മേരി, ജമ്മ ഗാൽഗാനി, ജിയോ എന്നിവർ ആണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റു കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം അങ്ങിനെയുള്ള ആക്ഷേപം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം തെളിവ് സഹിതം ഈ ആഫീസിൽ നേരിട്ടു ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, വി. ജി. എസ്. പണിക്കർ,
തൊടുപുഴ. തഹശീൽദാർ.

---

# ERNAKULAM DISTRICT

## Cochin Taluk

### പരസ്യം

ബി4. 573/82. 1982 ജനുവരി 25.

കൊച്ചി താലൂക്കിൽ പള്ളിപ്പുറം വില്ലേജിൽ കോലോത്തും കടവിൽ ദേവസ്വം പറമ്പിൽ താമസിച്ചിരുന്നയാളും മട്ടാഞ്ചേരി സെയിൽ ടാക്സ് ആഫീസിലെ ഒരു ജീവനക്കാരനുമായിരുന്ന പരേതനായ ശ്രീ. ഡി. കൃഷ്ണൻ എന്നയാൾക്കു സർക്കാരിൽനിന്നും കിട്ടുവാനുള്ള ഉദ്ദേശം 5,000 രൂപ ലഭിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് വേണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി ജി. ശാരദ എന്നവർ ഹാജരാക്കിയ അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർവഴി വിചാരണ നടത്തിയതിൽ ടിയാൻ 30-10-1981-ൽ മരണപ്പെട്ടുവെന്നും ടിയാന്റെ അവകാശികളായി

| | | |
|---|---|---|
| ശ്രീമതി ജി. ശാരദ | ഭാര്യ | 32 വയസ്സ് |

എന്നിവർ മാത്രമേ ഉള്ളൂവെന്നു അറിവായിരിക്കുന്നതിനാൽ ടി കക്ഷിയുടെ പേരിൽ ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആക്ഷേപം ടി പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ബോധിപ്പിക്കണം. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, കെ. എ. രാജൻ,
കൊച്ചി. തഹശീൽദാർ.

---

## Kanayannur Taluk

### പരസ്യം

നമ്പർ സി6-22148/81. 1982 ഫെബ്രുവരി 9.

കണയന്നൂർ താലൂക്കിൽ എറണാകുളം വില്ലേജിൽ വെട്ടത്ത് വീട്ടിൽ ശ്രീ. വി. സി. ബ്രിട്ടോ മരിച്ചുപോയെന്നും ടിയാനു കിട്ടാനുള്ള 2,500 രൂപയിൽ താഴെ വരുന്ന സംഖ്യ ഗവൺമെന്റിൽ നിന്ന് വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യ ശ്രീമതി രാജമ്മ സമർപ്പിച്ച അപേക്ഷയിന്മേൽ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി അന്വേഷണം നടത്തിയതിൽ ശ്രീ. വി. സി. ബ്രിട്ടോ 8-11-1981-ൽ മരിച്ചുപോയെന്നും ടിയാന്റെ അവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി രാജമ്മ ബ്രിട്ടോ | ഭാര്യ | 40 |
| 2 | വി. ബി. പ്രിയശ്രീ | മകൾ | 14 |
| 3 | വി. ബി. പ്രശാന്ത് | മകൻ | 10 |
| 4 | വി. ബി. ഹരിനാരായണൻ | ,, | 8 |
| 5 | വി. ബി. സിമ | മകൾ | 6 |

മേൽ വിവരിച്ചവരാണ് പരേതന്റെ അവകാശികളെന്നുള്ളതിന് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ രേഖാമൂലം കണയന്നൂർ തഹശീൽദാർ മുമ്പാകെ ആക്ഷേപം ഹാജരാക്കേണ്ടതാണ്. നിശ്ചിത തിയതി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

വി. പി. പാസ്കൽ,
തഹശീൽദാർ.

താലൂക്കാഫീസ്,
കണയന്നൂർ, എറണാകുളം.

## TRICHUR DISTRICT

### Mukandapuram Taluk

പരസ്യം

സി5-2057/82.　　1982 ഫെബ്രുവരി 4.

മുകുന്ദപുരം താലൂക്ക് കൊടകര വില്ലേജിൽ കിഴക്കെ കുറിച്ചിയത്ത് കുഞ്ഞിക്കാവമ്മ മകൻ പരമേശ്വരമേനോൻ 16-9-1981-ൽ മരിച്ചുപോയിട്ടുള്ളതാണ്. പരേതന് ലാന്റ് ട്രൈബ്യൂണലിൽ നിന്നും ലഭിക്കുവാനുള്ള പ്രതിഫല സംഖ്യ വാങ്ങേണ്ട ആവശ്യത്തിനായി ഒരവകാശ സർട്ടിഫിക്കററിനായി പരേതന്റെ ഭാര്യ സരസ്വതിഅമ്മബോധിപ്പിച്ച അപേക്ഷയുടെ അടിസ്ഥാനത്തിൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് യഥാർത്ഥ അവകാശികൾ എന്ന് അറിവായിരിക്കുന്നു. ഇപ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് നൽകുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധീകരിച്ച തിയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖമൂലം ബോധിപ്പിക്കേണ്ടതാണ്. തപാൽ മാർഗ്ഗവും താമസിച്ചും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | കെ. സരസ്വതിഅമ്മ | ഭാര്യ | 58 |
| 2 | പി. ജയകുമാർ | മകൻ | 33 |
| 3 | പി. ഉണ്ണികൃഷ്ണൻ | ,, | 31 |
| 4 | പി. മധുസൂദനൻ | ,, | 29 |
| 5 | പി. ശശിധരൻ | ,, | 27 |
| 6 | പി. അനിൽകുമാർ | ,, | 25 |
| 7 | പി. ശ്രീകുമാർ | ,, | 23 |
| 8 | പി. ബിന്ദുകുമാരി | മകൾ | 21 |

മുകുന്ദപുരം താലൂക്കാഫീസ്,
ഇരിങ്ങാലക്കുട.

(ഒപ്പ്)
തഹശീൽദാർ.

## PALGHAT DISTRICT

### Palghat Taluk

പരസ്യം

(1)

സൂചിക. D4-19582/81.　　1982 ഫെബ്രുവരി 2.

പാലക്കാട് താലൂക്ക് കണ്ണാടി II വില്ലേജ് കാളിയംകുന്നം കളരിക്കൽ വീട്ടിൽ താമസിച്ചിരുന്ന മാധവപണിക്കർ എന്ന ആൾ മരിച്ചുപോയെന്നും താഴെ പറയുന്നവരാണ് പരേതന്റെ അനന്തരാവകാശികളെന്നും കാണിച്ച് പരേതന്റെ ഭാര്യ വിശാലാക്ഷി പണിക്കത്ത്യാർ ബോധിപ്പിച്ച ഹർജിയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് പരേതന്റെ അനന്തരാവകാശികൾ എന്നറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | വിശാലാക്ഷിപണിക്കത്ത്യാർ | ഭാര്യ | 42 |
| 2 | പ്രഭാകുമാർ | മകൻ | 22 |
| 3 | കലാധരൻ | ,, | 15 |
| 4 | പത്മം | മകൾ | 13 |

മേൽ കാണിച്ച പ്രകാരം ഒരു അവകാശസർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും നിയമാനുസൃതമായ ആക്ഷേപമുള്ളപക്ഷം ആയത് അവർ ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തിയ തിയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം താലൂക്കാഫീസിൽ നേരിട്ടു ഹാജരാക്കേണ്ടതാണ്. താമസിച്ചോ തപാൽ മാർഗ്ഗമോ ആയി വരുന്ന അപേക്ഷകൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല.

(2)

സൂചിക D4-19676/81.　　1982 ഫെബ്രുവരി 2.

പാലക്കാട് താലൂക്ക്, പുതുശ്ശേരി west വില്ലേജ് മലയൻ കാവിൽ താമസിച്ചിരുന്ന എം. മാധവൻ എന്ന ആൾ 30-9-1978-ൽ മരിച്ചുപോയെന്നും താഴെ പറയുന്നവരാണ് പരേതന്റെ അനന്തരാവകാശികൾ എന്നും കാണിച്ച് പരേതന്റെ ഭാര്യ പൊന്നു ബോധിപ്പിച്ച ഹർജിയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് പരേതന്റെ അനന്തരാവകാശികൾ എന്നറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | പി. പൊന്നു | ഭാര്യ | 43 |
| 2 | എം. രാജൻ | മകൻ | 26 |
| 3 | എം. രുഗ്മിണി | മകൾ | 15 |
| 4 | എം. ഓമന | ,, | 13 |
| 5 | എം. വിജയൻ | മകൻ | 7 |

മേൽ കാണിച്ച പ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും നിയമാനുസൃതമായ ആക്ഷേപമുള്ളപക്ഷം ആയത് അവർ ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തിയ തിയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം താലൂക്കാഫീസിൽ നേരിട്ട് ഹാജരാക്കേണ്ടതാണ്. താമസിച്ചോ തപാൽ മാർഗ്ഗമോ ആയി വരുന്ന അപേക്ഷകൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല.

(3)

സൂചിക. D4-19969/81.　　1982 ഫെബ്രുവരി 2.

പാലക്കാട് താലൂക്ക് കണ്ണാടി I വില്ലേജ് കണ്ണാടി അംശത്തിൽ രാമർ ചെന്നത്ത വീട്ടിൽ താമസിച്ചിരുന്ന പങ്കുണ്ണി എന്ന ആൾ 7-6-1981-ൽ മരിച്ചുപോയെന്നും താഴെ പറയുന്നവരാണ് പരേതന്റെ അനന്തരാവകാശികളെന്നു കാണിച്ച് പരേതന്റെ ഭാര്യ കാർത്ത്യായനി ബോധിപ്പിച്ച ഹർജിയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് പരേതന്റെ അനന്തരാവകാശികൾ എന്നറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | ശ്രീമതി കാർത്ത്യായനി | ഭാര്യ | 28 |
| 2 | സന്തോഷ് | മകൻ | 10 |
| 3 | സുനിത | മകൾ | 4 |
| 4 | സുരേഷ് | മകൻ | 2 |
| 5 | വെള്ളക്കുട്ടി | അമ്മ | 51 |

മേൽകാണിച്ചപ്രകാരം ഒരു അവകാശസർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും നിയമാനുസൃതമായ ആക്ഷേപമുള്ളപക്ഷം ആയത് അവർ ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തിയ തിയതിമുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം താലൂക്കാഫീസിൽ നേരിട്ടു ഹാജരാക്കേണ്ടതാണ്. താമസിച്ചോ, തപാൽ മാർഗ്ഗമോ വരുന്ന അപേക്ഷകൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല

(4)

സൂചിക D4, 1490/82.　　1982 ഫെബ്രുവരി 9.

പാലക്കാട് താലൂക്ക് പാലക്കാട് 1 വില്ലേജ് 28/498 പള്ളിപ്പുറം ഗ്രാമത്തിൽ താമസിച്ചിരുന്ന ശ്രീമതി C. L. അലമേലുഅമ്മാൾ എന്ന ആൾ മരിച്ചുപോയെന്നും താഴെ പറയുന്നവരാണ് പരേതയുടെ അനന്തരാവകാശികൾ എന്നും കാണിച്ച് പരേതയുടെ മകൻ ശ്രീ. K. വെങ്കിട്ടരാമൻ ബോധിപ്പിച്ച ഹർജിയിൻമേൽ അന്വേഷണം

